# THE CHURCH WEEKLY

| Vol. VIII. | SUNDAY 28th FEBRUARY 1954 | PRICE 2 ANNAS PER COPY | NO. 9 |
|---|---|---|---|

## THE FEAR OF FREEDOM

**By Dr. James Reid**

*I am no more worthy to be called thy son. Make me as one of thy hired servants.* Luke 15: 21

The prodigal's prayer has its admirable side He was so ashamed of the mess he had made of life that he was ready to do the most menial work to the end of his days. Repentance could go no deeper. The note of reality in it touched the father's heart and set the bells of heaven ringing in his soul. "I am no more worthy to be called thy son." It is all that any of us can say to God. When we say it with hearts that contrition has purged of all self-righteousness, the gates of His kingdom stand open before us.

But there is a note in this prayer that is not so admirable. "Make me as one of thy hired servants." It is the fear of freedom The prodigal's disastrous failure had made him distrustful of himself and of his good intentions. He was afraid of his own impulses and distrusted his own wisdom. Freedom had been too difficult for him to handle and he had lost his confidence in life Much better, he concluded, become a hired servant, and he told what to think and what to do. There are times when the flight from freedom may sound attractive. Many people have found in it an escape from the burden of managing their own lives. "If some power would make me good on condition of giving up my freedom, I would gladly close with the offer" So ...id a distinguished man a century ...

...lany men have confessed that ...y life with all their decisions ... for them and their lives set ...roove of rigid routine, was a ... the fear of freedom explains part of the attraction, for some, of a system like communism. In this world of political and economic problems, it saves trouble to become a kind of robot and walk in blinkers. There are other evidences of the fear of freedom; but it all springs from the lack of a real religion. Many, Lippman says, "have thrown over the Methodist God and become nervous." This nervousness is a symptom of the fear of life. Wordsworth makes the same point.

*Me this unchartered freedom tires,*
*I feel the weight of chance desires,*
*I long for a repose that ever is the same.*

What is the way out? Jesus makes it clear in the story. The father would not listen to his son's suggestion. He flung open the door of home and sonship, and offered his son a freedom which he could face without fear, in fellowship with himself. This is God's answer to the fear of freedom. It is to accept it with all its difficulties and perils in the consciousness of His sufficient grace. "Fear not" was one of the phrases most often on the lips of Jesus. He said to His disciples shivering with fear amid the storm, "Why are you afraid like this?" Was it not enough for them that He was in the boat? Even if the worst came to the worst, the bottom of the sea was the hollow of God's hand. If we are living by faith of Him and are open to His Spirit, there is nothing to fear.

There is nothing to fear in the forces of our own nature, for these will be robbed of their power to hurt us. The glamour of evil will be broken and our energies released to flow in the channel of His service The gospels say that even the devils were subject to Him. Many a man has discovered that some temptations lost their power when they gave themselves in Christ's name to help others. When Christ is with us, people have a new value in our eyes which makes it impossible that we should use them as means to our selfish ends. They become our brothers for whom Christ died.

Again, there is nothing to fear in our lack of wisdom. The apostle James has a word for those who are perplexed and uncertain what to do. "If any man lack wisdom, let him ask of God who giveth to all men liberally." General Gordon, when in some emergency, used to say, "Let us consult the prophet Isaiah." There are few modern situations where we will not find in the Bible some word of God that will light up the road. God speaks there by His Spirit to our particular situation. Through His indwelling, God gives us "Light within our own clear breast" as Milton puts it. By his Spirit, God can inform our minds, open our eyes, awaken our energies, and give us the power to desire what He promises and love what He commands, so that in His service there is freedom.

Yet again, there is nothing to fear in the chances and changes of life, if we meet them in God's fellowship. The owner of a weather vane which had painted on it, "God is love," was asked why these words were there. He replied, "God is love, whatever wind may blow." In Him there are resources for every need, strength for every trial. When we meet life in utter faith, we find that the strain brings the strength. There are no clouds that cannot break into blessings, if we

# പള്ളി

## II

(എം. ററി. ഇട്ടീരാമല്ലാൻ, കോതമംഗലം)

ഈ സ്ഥിതി നല്ലപോലെ ഗ്രഹിച്ചിരുന്ന ദൈവം ആദാമിന്റെ പാപാനന്തരം ഉടനെ അവനോട് ഒരു രക്ഷകനെ പറഞ്ഞൊക്കുകയുണ്ടായല്ലോ. ആദാം പറുദീസായിൽനിന്നു പുറത്താക്കപ്പെടുന്നതിനും പാപത്തിനുവേണ്ടി പശ്ചാത്തപിക്കുന്നതിനുംമുമ്പെ തന്നെ ഈ വാഗ്ദത്തം ചെയ്തതിൽ ദൈവത്തിന്റെ ദയാശീലത്തെ നല്ലപോലെ മനസ്സിലാക്കുവാൻ നമുക്കു സാധിക്കുന്നു. സർപ്പത്തോടു ദൈവം ചെയ്ത ശാപോച്ചാരണത്തിലാണ് ഈ വാഗ്ദത്തം അടങ്ങിയിരിക്കുന്നതും. ഈ വാഗ്ദത്തം നമ്മുടെ ആദ്യമാതാപിതാക്കളെ വളരെ ആശ്വസിപ്പിച്ചിരിക്കണം. തന്മൂലം അവർ തങ്ങളുടെ സന്താനങ്ങളെയും ഈ വാഗ്ദത്തം മനസ്സിലാക്കിപ്പോന്നിരുന്നു എന്നു വേണം വിചാരിപ്പാൻ. എങ്കിലും പാപത്തിലേക്കുള്ള കൂടുതൽ ചായ്‌വ് നിമിത്തം പാപം അതിന്റെ അത്യുച്ചത്തിൽ എത്തുവാൻ ഇടയായി. സാത്താനെ അറിയുന്നതിൽനിന്നും സ്നേഹിക്കുന്നതിൽനിന്നും ആരാധിക്കുന്നതിൽനിന്നും മനുഷ്യകുലത്തെ പിന്തിരിച്ചു വാഗ്ദത്തം അനുസരിച്ചു വരുവാനിരിക്കുന്ന ലോകരക്ഷിതാവായ ദൈവത്തെ അറിഞ്ഞു സ്വീകരിച്ചു സ്നേഹിക്കുന്നതിനും ആരാധിക്കുന്നതിനും കുട്ടികളെ എന്നപോലെ പരിശീലിപ്പിക്കുവാൻ ദൈവം തിരുമനസ്സായി. അതിൽ പ്രത്യേകമായി ദൈവം ചെയ്തത് ഒരു ജനത്തെ തെരഞ്ഞെടുത്ത് അവർക്കു ചില പ്രമാണങ്ങൾ കൊടുക്കുകയും അതിൽ അവരെ പരിശീലിപ്പിക്കുകയും അവരോടു തന്റെ വാഗ്ദത്തം പുത്തനാക്കുകയും ചെയ്തതായിരുന്നു. ബാബിലോൺ രാജ്യത്തിൽ ഉൾപ്പെട്ട ഊർദേശവാസിയും ചന്ദ്രദേവിയെ ആരാധിച്ചുകൊണ്ടിരുന്ന കുഡുംബാംഗവും ആബ്രാഹാമിനെ തെരഞ്ഞെടുത്തു അവനോടു ദൈവം തന്റെ വാഗ്ദത്തം പുത്തനാക്കുകയും അവൻ ഒരു വലിയ ജാതിയായിത്തീരുമെന്ന് അനുഗ്രഹിക്കുകയും ചെയ്തു. ബാബിലോൺരാജാവായ അമ്രെപ്പേലിന്റെ കാലത്തു (ഏകദേശം ക്രിമു. 2300 സംവത്സരം) അബ്രഹാം ഊർപട്ടണത്തിൽനിന്നു പുറപ്പെട്ടു കനാൻദേശത്തു വന്നുപാർത്തു. തന്റെ ജീവകാലപര്യന്തം കനാനിലും മിസ്രയീമിലും അവിടവിടെ കൂടാരമടിച്ചു താമസിച്ചു. അവൻ ബാബിലോന്യരെപ്പോലെ അനേക ദേവന്മാരെ ആരാധിക്കാതെ യഹോവയാണു തനിക്കും തന്റെ കുലത്തിനും ദൈവമെന്നു തീരുമാനിച്ച് അവനെ മാത്രം ആരാധിച്ചുവന്നു. അബ്രഹാം തന്റെ ജീവകാലം മുഴുവൻ യഹോവയെ വിശ്വസിച്ചു. (ഗലാ, 3. 6) ഇവനോടു ദൈവം തന്റെ വാഗ്ദത്തം പുതുക്കിയതിനും പുറമെ മിസ്രേമ്യരും ലേവ്യരും ചെയ്തിരുന്നതുപോലെ ചേലാകർമ്മം എന്ന ഒരു നിയമവും ഇവനു കൊടുത്തു. അതിനുശേഷം തന്റെ പുത്രന്മാരായ ഇസഹാക്ക, യാക്കോബ് എന്നിവരോടും അതേ വാഗ്ദത്തംതന്നെ ആവർത്തിക്കപ്പെട്ടു. യാക്കോബിന്റെ കാലത്ത് അബ്രഹാമിന്റെ സന്തതികളായ ഇവർക്ക് ഇസ്രയേൽ എന്നു പേരുണ്ടായി. അതേ കാലത്തു തന്നെ ഇസ്രയേൽജനം മിസ്രേമ്മിലേക്കു പോകയും അവിടെ അടിമകളായി താമസിക്കുകയും ചെയ്തു മോശയുടെ കാലത്ത് അടിമയിൽനിന്നു രക്ഷപെട്ടു കനാനിലേക്കു തിരിച്ചുപോന്നു. അടിമവീടായ മിസ്രയീമിൽ അവർ താമസിച്ചിരുന്നകാലത്തു മിസ്രയീംകാരുടെ വിഗ്രഹാരാധനയിൽ അവർ പങ്കുകൊണ്ടിരുന്നു. യഹോവാ തന്റെ ജനത്തെ കഠിനകണ്ടനായ ഫറവോനിൽനിന്നു രക്ഷിച്ചു കാനാനിലേക്കു കൊണ്ടുപോരുന്ന വഴിയിൽവച്ച് ഇസ്രായേൽ മോശയോടു മറുത്തു യഹോവായെ ഉപേക്ഷിക്കുകയും കാളക്കുട്ടിയെ ഉണ്ടാക്കി വന്ദിക്കുകയും ചെയ്തുവല്ലോ. എങ്കിലും ദൈവം അവരെ ഉപേക്ഷിക്കാതെ കുട്ടികളെ എന്നപോലെ ശിക്ഷിച്ചുവളർത്തിപ്പോന്നിരുന്നു. അവർ സീനായിമലയിൽ എത്തിയപ്പോൾ വിഗ്രഹസേവയിൽനിന്നു പിന്തിരിഞ്ഞു ജീവിപ്പാൻവേണ്ടി അവർക്കു മോശമൂലം പത്തുകല്പനകൾ കൊടുത്തു. അതിനെത്തുടർന്നു ദൈവത്തെ ആരാധിക്കുന്നതിനായി സഭയിൻ കൂടാരമുണ്ടാക്കുന്നതിനെ സംബന്ധിച്ചും അതിൽ നടത്തേണ്ട ആരാധനകളെ സംബന്ധിച്ചും സവിസ്തരം ദൈവം മോശയോടു കല്പിക്കുകയും അതു രേഖപ്പെടുത്തുകയും ഇസ്രയേൽജനം അതിൻപ്രകാരം ആചരിച്ചു ജീവിപ്പാൻ നിർബന്ധിതരാകുകയും ചെയ്തു. ക്ഷേത്രങ്ങളിലും മററും ഒരുമിച്ചു കൂടി പൈശാചിക ആരാധന നടത്തി കണ്ടും കേട്ടും അതിൽ സംബന്ധിച്ചുംകൊണ്ടിരുന്ന ഇസ്രയേൽ ക്ഷീണിക്കാതെ അതേ രീതിയിൽതന്നെ ഒരുമിച്ചു കൂടി. ദൈവാരാധന നടത്തി പരിശീലിക്കേണ്ടതിനായിരുന്നു സഭയിൻ കൂടാരം ഉണ്ടാക്കപ്പെടുവാൻ ദൈവം കല്പിച്ചതു്. അതിൻപ്ര-
കാരം കൂടാരം ഉണ്ടാക്കി അതിൽ യാ
ങ്ങളും ഉൽസവങ്ങളും കൊണ്ടാടി
സ്രയേൽ യഹോവയെ അറിഞ്ഞു
ഹിച്ച് ആരാധിച്ചു വരുവാനിരിക്
ന്ന രക്ഷകനായി കാത്തിരുന്നു.
രിൽ ഉണ്ടായിക്കൊണ്ടിരുന്ന

---

enter them with God. Faith opens the way for Him into any situation to transform it.

It is to discover His resources and live by them that God has set us in a world like this, with all its hazards, perplexities and strain. There are often powers within us of which we are not conscious till we are forced to use them. Someone described how as a boy he had learned to swim. His father put him into a pool whereupon the lad instinctively did what he had seen others do and made the appropriate actions. It seemed a drastic method. But meanwhile his father stood by, ready to grip his hand and that gave him confidence. The Bible says that is what God does with us. "As an eagle stirreth up her nest," the historian writes of the people of Israel, "so the Lord did lead them" It is the way in which, we are told, the eagle teaches her young to fly. But in the air she is waiting to bear them on her own strong wings if they become afraid of freedom. Faith may be a leap in the dark; but God is there:

(British Weekly)

---

# Jehovah's Witnesses.

## From the Epiphany dated 13-2-1954.

**Question.** *Let me know something about Jehovah's Witnesses; can I study the Bible with them?*

**Answer.** This is an American sect which does not believe that Jesus Christ is God, and does not accept the Holy Trinity, besides holding other strange views. Avoid its preachers.

ട്ടുകളെയും അപ്പഴപ്പോൾ തിരുത്തി നേർവഴിയിൽ നടത്തുവാൻ ദീർഘദർശിമാരെയും ജ്ഞാനദൃഷ്ടിക്കാരെയും ദൈവം അവർക്കായി അയച്ചുകൊണ്ടും ഇരുന്നു.

സഭയിൻ ക്രൂടാരത്തെ സംബന്ധിച്ചും അതിലെ യാഗപീഠം, ബലി മുതലായവ സംബന്ധിച്ചും ഉൽസവങ്ങൾ ആചരിക്കേണ്ട വിധം സംബന്ധിച്ചും മോശയിൽനിന്നു ഇസ്രായേൽ കേട്ടപ്പോൾ അവരുടെ ഹൃദയം ആനന്ദംകൊണ്ടു തുളുമ്പിക്കാണണം. എന്തെന്നാൽ മിസ്ര്യയിമ്യരുടെയും മററും ക്ഷേത്രങ്ങളിൽ ആരാധനകളിലും ഉൽസവങ്ങളിലും സംബന്ധിച്ചിരുന്ന ഇസ്രയേൽ ക്ഷീണിക്കാതെ അതേരീതിയിൽത്തന്നെ ദൈവാരാധന നടത്തി പരിശീലിക്കേണ്ടതിലേക്കാണല്ലൊ യഹോവാ കൽപിച്ചതു്. എങ്കിലും അതുകളിൽ നടത്തിവന്നിരുന്നപ്രകാരം അതിഭക്ഷണം, മദ്യപാനം ദുർന്നടപ്പ്, നരബലി മുതലായവ നടത്തുവാൻ യഹോവാക്കു് ഇഷ്ടമായില്ല. അതുകൾ യഹോവാക്കു വെറുപ്പാകുന്നവെന്നും അതുകൊണ്ടു് വന്നുകൂടുന്ന ദോഷങ്ങൾ ഇന്നവയെന്നും അതിലുൾപ്പെടുന്ന യാതൊരുത്തനും വാഗ്ദത്തം ചെയ്യപ്പെട്ട രക്ഷകനെ സ്വീകരിപ്പാൻ യോഗ്യനല്ലെന്നും അവനെ അറിയിക്കേണ്ടതിനായിട്ടാണു് ജ്ഞാനദൃഷ്ടിക്കാരെയും ദീർഘദർശിമാരെയും അവരുടെ അടുക്കലേക്കു് അയച്ചുകൊണ്ടിരുന്നതു്.

സീനായിപർവതത്തിൽവച്ചു മോശയെ കാണിച്ചുകൊടുത്ത പ്രകാരംതന്നെയാകുന്നു സഭയിൻക്രൂടാരം പണിയപ്പെട്ടതും. ഇസ്രായേൽ കനാൻദേശത്തെ അവകാശമാക്കുവാൻ വന്നപ്പോൾ ആദ്യം ഗിൽഗാലിലാണു പാളയമടിച്ചതു്. അതിനാൽ സഭയിൻ ക്രൂടാരവും അടിച്ചിരുന്നതു് അവിടെയായിരുന്നു എന്നു വിചാരിക്കാം.

ക്രൂടാരശേഷം ഉണ്ടായതാണു് ദേവാലയം. ശലമോനാകുന്നു ആദ്യം ദേവാലയം പണിയിച്ചതു. അതു ഉർശ്ലേമിൽ മൂറിയാമലയുടെ മുകൾപ്പരപ്പിലാണു് പണിയിച്ചതു്. ഈ ദേവാലയം 350–സംവത്സരംവരെ നിലനിന്നു. അതിനെ നെബുക്കദനേസർ രാജാവു് ഊർശ്ലേം പിടിച്ചടക്കിയപ്പോൾ നാമാവശേഷമാക്കിക്കളഞ്ഞു. ആ കാലത്തു സ്രായേല്യരുടെ വിശ്വാസം യഹോ ാത്രമാണു് സാക്ഷാൽ ദൈവമെ അവനെ പ്രത്യേകം യെറുശലേ അല്ലാതെ പല സ്ഥലങ്ങളിൽ ആ പ്പാൻ പാടില്ലെന്നുമായിരുന്നു.

ഹെസ്കീയേൽപ്രവാചകൻ ദർശനത്തിൽ കാണുന്ന ഒരു ദേവാലയത്തെക്കുറിച്ചു് വി: വേദം പ്രതിപാദിക്കുന്നുണ്ടു് (ഹസ്കീ—40–43) ഈ ദേവാലയം ഒരു ദർശനംമാത്രമാണെങ്കിലും അതുമൂലം വിശിഷ്ടോപദേശം യഹൂദരെ ധരിപ്പിക്കുന്നുണ്ടു്. അതായതു് ദേവാലയം പരിശുദ്ധമായിരിക്കണം. അതിനെ അശുദ്ധമാക്കരുതു് യാതൊന്നുകൊണ്ടും അതു അശുദ്ധമാകുവാൻ പാടില്ല. അന്യദേവന്മാരെ ആരാധിക്കുന്നവർ അതിൽ പ്രവേശിച്ചുകൂടാ എന്നിപ്രകാരമത്രെ.

ശ്ലേമേന്റെ ദേവാലയശേഷം സെറുബാബെലാണു് പിന്നീടു് ദേവാലയം പണിയിക്കുവാനാരംഭിച്ചതു്. അതിനു് അവരെ പ്രേരിപ്പിച്ചതു് ഹാഗായി, സഖറിയാ എന്ന പ്രവാചകന്മാരായിരുന്നു. എന്നാൽ സുറിയാ രാജാവായ അന്ത്യോക്കോസ് എഷിനോസ് ഊർശ്ലേമിനെ പിടിച്ചടക്കിയപ്പോൾ ഈ ദേവാലയത്തെ അശുദ്ധമാക്കി അതിലെ യാഗപീഠത്തിൽ തന്റെ ദേവന്മാർക്കു ബലി അർപ്പിച്ചു. മക്കാബ്യർ എത്തുത്തു അവനെ ഓടിച്ചു് ദേശം വീണ്ടെടുക്കുകയും പുതിയ ധൂപപീഠം, കാഴ്ചയപ്പം, മേശ, നിലവിളക്കു് മുതലായവ പണിയിച്ചുവെക്കുകയും ചെയ്തു. ഈ ദേവാലയം മഹാനായ ഹേറോദേസിന്റെ കാലം വരെ ഏകദേശം 400 സംവത്സരത്തോളം നിലനിന്നു.

മഹാനായ ഹേറോദെസ്സ് യഹൂദരിൽനിന്നു അനുമതി വാങ്ങി മുൻ ദേവാലയം ഇരുന്ന സ്ഥലത്തു തന്നെ പിന്നീടു് ഒരു ദേവാലയം പണിയിച്ചു. അതു പണിതുതീർക്കുന്നതിനു കുറെ കാലതാമസം നാല്പതു സംവത്സരത്തോളം വേണ്ടിവന്നു. ശ്ലേമ്മോന്റെ ദേവാലയത്തോടു് സാമാന്യം ഒക്കുന്ന വിധമത്രെ അതു പണിയപ്പെട്ടതു്. ഈ ദേവാലയത്തിൽ ആരാധന നടത്തിവന്നിരുന്ന കാലത്താണു് വാഗ്ദത്തനിവൃത്തിയായി ലോകരക്ഷിതാവായ നീതിയുടെ പ്രകാശംഗോളത്തിൽക്കൂടെ പ്രകാശിച്ചതു്.

ഈ ദേവാലയങ്ങൾ കൂടാതെ ഒന്നുരണ്ടു ദേവാലയങ്ങൾ ചിലർ പണിയിച്ചതായി പറയപ്പെടുന്നുണ്ടു്. പക്ഷേ അതു ഊർശ്ലേമിൽ അല്ലാത്തതിനാൽ അതിനെ യഹൂദർ കാര്യമായി ബഹുമാനിച്ചിരുന്നില്ല.

ഇപ്രകാരം ഇസ്രായേൽ ആദ്യം സഭയിൻ ക്രൂടാരത്തിലും പിന്നീടു ദേവാലയത്തിലും ആരാധനകളും പൂജകളും നടത്തിക്കൊണ്ടിരുന്നു. എങ്കിലും ശാബതുതോറുമുള്ള ആരാധനകൾക്കായി ഗ്രാമങ്ങൾതോറും അവർക്കു സിന്നഗോക്കുകൾ(പള്ളികൾ)ഉണ്ടായിരുന്നു. പ്രവാസത്തിലിരുന്ന ഇസ്രായേൽ ന്യായപ്രമാണവും പ്രവാചകന്മാരുടെ ഉപദേശവും കേൾപ്പാൻ ഹസ്ക്കിയേലിന്റെ ഭവനത്തിൽ കൂടിയിരുന്നതായി പറയപ്പെടുന്നുണ്ടല്ലൊ (ഹസ്കീ. 8.1 20. 1) ശാബതുതോറും എല്ലാ യഹൂദന്മാർക്കും വഴിയകലം നിമിത്തം ഊർശ്ലേമിൽ കൂടുവാൻ നിവൃത്തിയില്ലാതിരുന്നതിനാൽ അവർ താമസിച്ചിരുന്ന ഗ്രാമങ്ങളിൽ പള്ളികൾ ഉണ്ടായിരുന്നു എന്നു വേണം വിചാരിപ്പാൻ. ശാബതിൽ അവർക്കൊരു മൈലിലധികം നടപ്പാനും നിവൃത്തിയില്ല. ആണ്ടിൽ മൂന്നുപ്രാവശ്യം മൂന്നു പ്രധാന പെരുനാളുകൾക്കുമാത്രം ഊർശ്ലേം ദേവാലയത്തിൽ വന്നാൽ മതിയെന്നു അവർക്കു നിയമമുണ്ടായിരുന്നു. അതിനാൽ ശാബതുതോറും കൂടുന്നതിനു പള്ളി അവർക്കു ആവശ്യംതന്നെ. നഹെമ്യായുടെ കാലം മുതൽക്കു് അവർ വസിച്ചിരുന്ന എല്ലാ ഗ്രാമങ്ങളിലും പള്ളിയുണ്ടായിരുന്നതായിട്ടാണു് അറിയപ്പെടുന്നതു്.

ഇപ്രകാരം ക്രൂടാരത്തിലെയും ദേവാലയത്തിലെയും പള്ളിയിലെയും ആരാധനയിൽ ഇസ്രായേൽ പരിശീലിച്ചുവന്നതിനാലും ദീർഘദർശിമാരുടെയും ജ്ഞാനദൃഷ്ടിക്കാരുടെയും ഉപദേശത്തിലും ഏകദൈവത്തെ അറിയുന്നതിനും, സ്നേഹിക്കുന്നതിനും, ആരാധിക്കുന്നതിനും ഒരുവിധം പഠിക്കുകയും വാഗ്ദത്തം അനുസരിച്ചു് വരുവാനിരിക്കുന്ന ലോകരക്ഷിതാവിനെയും അവന്റെ ഉപദേശത്തെയും (വി: ത്രിത്വോപദേശം) സ്വീകരിപ്പാൻ അവർ ഒരുങ്ങുകയും ചെയ്തു. ഈ മൂന്നു സ്ഥലങ്ങളിലെയും ആരാധനകളിൽ വച്ചു പള്ളിയാരാധനയാകുന്നു പുതിയനിയമസഭ പ്രത്യേകം സ്വീകരിച്ചിരിക്കുന്നതു്. അതിനാൽ പള്ളിയും അതിലെ ആരാധനയും നമുക്കു പ്രധാനമായി തീർന്നു.

മേൽ പ്രസ്താവിച്ച മൂന്നുസ്ഥലങ്ങളിലെയും ആരാധനകളുടെ ഉദ്ദേശം ഒന്നു തന്നെയായിരുന്നു. എങ്കിലും പള്ളികളിൽ അറുത്തു ബലി മുതലായവ ഉണ്ടായിരുന്നില്ല. പള്ളികളിൽ നടത്തിവന്നിരുന്ന ആരാധനയെക്കാൾ പ്രത്യേകം ആത്മീകമായ ഒരു നില ഉണ്ടായിരുന്നു. അതിനാൽ പുതിയനിയമസഭ പള്ളിയേയും അതിലെ ആരാധനകളുടെ രീതിയേയുമാണു് പ്രത്യേകം സ്വീകരിച്ചിരിക്കുന്നതു്. എങ്കിലും ക്രൂടാരത്തിലെയും ദേവാലയത്തിലെയും ആരാധനകളിൽ സ്വീകരിക്കപ്പെടേണ്ടവ വിട്ടുകളഞ്ഞിട്ടുമില്ല

# ക്രിസ്തുമതവും സാമൂഹ്യ വിപ്ളവവും

(ഡോ. സ്റ്റാൻലി ജോൺസ്")

ഇരുപതുവർഷം മുൻപു ഞാൻ റഷ്യ സന്ദർശിക്കയും അതിനു് ശേഷം ഒരു ഗ്രന്ഥം രചിക്കയും ചെയ്തു. അതിൽ കമ്മ്യൂണിസമാണോ ദൈവരാജ്യമാണോ ഏതാണു ലോകത്തിനാവശ്യമായിരിക്കുന്ന സിദ്ധാന്തമെന്നു ഞാൻ സകാരണം വിശദീകരിച്ചിരുന്നു. ഒന്നര വ്യാഴവട്ടക്കാലം മുൻപു ഞാൻ പര്യാലോചിക്കുകയും പര്യാന്വേഷിക്കുകയും ചെയ്ത ആ സംഗതി ഇപ്പോൾ ഒരു ആഗോള പ്രശ്നമായി തീർന്നിരിക്കയാണു്. ഇന്നു മിക്കവാറും ലോകത്തിലെ മഹാ ശക്തികൾ തൽസംബന്ധമായൊരു തീരുമാനത്തിലെത്തിച്ചേർന്നിരിക്കുന്നു. വലിയ രാജ്യവിഭാഗങ്ങൾ കമ്മ്യൂണിസ്റ്റു സിദ്ധാന്തത്തെ ആശ്ളേഷിച്ചിരിക്കുന്നു. അവർ ലോകത്തെ വ്യാകുലപ്പെടുത്തുന്ന കമ്മ്യൂണിസ്റ്റു ശക്തികളായി രൂപാന്തരപ്പെട്ടിരിക്കുന്നു. ഇതൊരു പൊതു പ്രശ്നമായി തീർന്നിരിക്കയാൽ ഇന്നതിനെക്കുറിച്ചു വീണ്ടും ചർച്ചചെയ്യണമെന്നു ഞാനാഗ്രഹിക്കുന്നു. പ്രാദേശികമായി യാതൊന്നും പരാമർശിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. ഇവിടെ നടന്നുകൊണ്ടിരിക്കുന്ന തെരഞ്ഞെടുപ്പുമായും അതിനൊരുബന്ധവുമില്ല. തെരഞ്ഞെടുപ്പില്ലായിരുന്നെങ്കിലും ഈ വിഷയത്തെക്കുറിച്ചു ഞാൻ പരാമർശിക്കുമായിരുന്നു. കമ്മ്യൂണിസത്തെപ്പററ ഞാനെഴുതിയ ഒരു ഗ്രന്ഥത്തിൻെറ ചീനപരിഭാഷ നൂ ചൈനാ ഗവർമെൻറു നിരോധിക്കയും ആരെങ്കിലും ആ ഗ്രന്ഥം വായിക്കുകയോ സൂക്ഷിക്കയോ ചെയ്താൽ അവരെ കഠിനമായി ശിക്ഷിക്കുമെന്നും ചൈനായിലെ കമ്മ്യൂണിസ്റ്റു ഗവർമെൻറു കല്പന പുറപ്പെടുവിക്കയുണ്ടായി. എൻെറ ചീനദേശത്തെ അനേകം സുഹൃത്തുക്കൾ അവരുടെ പുസ്തകസഞ്ചയത്തിൽനിന്നും ഈ ഗ്രന്ഥങ്ങൾ നശിപ്പിച്ചുകളയേണ്ടി വന്നതായി എനിക്കറിയാൻ കഴിഞ്ഞിട്ടുണ്ടു്. കമ്മ്യൂണിസത്തിനെതിരായി വേറൊരു പദ്ധതിയുണ്ടെന്നും അതു ദൈവരാജ്യമാണെന്നും ഞാൻ പരിപൂർണ്ണമായിവിശ്വസിക്കുന്നു. ഞാൻ കമ്മ്യൂണിസ്റ്റുകാരെ കുറിച്ചുപറയുമ്പോൾ സോഷ്യലിസ്റ്റുകാരെ അതിൽ ഉൾപ്പെടുത്തുന്നില്ല. എവിടെങ്കിലും ഒരിക്കൽ കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നാൽ പിന്നെ അവരെ വോട്ടുകൊണ്ടു പിന്മാററാൻ സാദ്ധ്യമല്ലെന്നു മനസ്സിലാക്കേണ്ടതാണു്. അവരെക്കാൾ വലിയൊരു ശക്തിവന്നു അവരെ അടിച്ചു മാററുന്നതുവരെ അവർ ഭരിക്കും. അതാണവരുടെ നില. ക്രിസ്തുമതോപദേശങ്ങളും കമ്മ്യൂണിസ്റ്റു സിദ്ധാന്തങ്ങളും കൂടെ ഒരുമിച്ചു കൊണ്ടുപോകാമെന്നു അനേകം ശുദ്ധഗതിക്കാരായ യുവജനങ്ങൾ കരുതുന്നു.

നമുക്കു് കമ്മ്യൂണിസത്തെ അല്പമായൊന്നു താരതമ്യ പഠനം നടത്താം. ജീവിതത്തിൻെറ സമസ്താവശ്യങ്ങൾക്കും പര്യാപ്തമായ ഒരു സിദ്ധാന്തമാണു സ്ഥിതി സമത്വം. ക്രിസ്തീയ മാർഗ്ഗവും മനുഷ്യജീവിതത്തിൻെറ നാനാവശങ്ങളെയും പരിപൂർണ്ണമായി ബാധിക്കുന്നവയാണു്. അതുകൊണ്ടു ഈ രണ്ടു സിദ്ധാന്തങ്ങളും കൂടെ ഒരുമിച്ചു കൊണ്ടുപോകാൻ സാധ്യമോ? മാർത്തോമ്മാ സമുദായത്തിൽ നിന്നും കമ്മ്യൂണിസ്റ്റായിത്തീർന്ന ഒരു പ്രമുഖനായ യുവാവു പത്തു വർഷത്തിനു്ശേഷം മടങ്ങിവന്നു. എന്താണു മടങ്ങിവന്നതെന്നു ചോദിച്ചപ്പോൾ, ഞാനൊരു ക്രിസ്ത്യാനിയായിരുന്നു. കമ്മ്യൂണിസ്റ്റായി. അതു ക്രിസ്തുവിനു് ചേർന്നതല്ലെന്നു കാൺകയാൽ ഞാൻ പിന്തിരിഞ്ഞു. ക്രിസ്ത്യാനിയായതുകൊണ്ടു് മടങ്ങിവന്നു.

ഒൻപതു്പേരടങ്ങിയ കമ്മ്യൂണിസ്റ്റു ഭരണസമിതിയാണു് തീരുമാനങ്ങൾ ചെയ്യുന്നതും നിർദ്ദേശങ്ങൾനൽകുന്നതും. അതു പലതും ക്രിസ്ത്യാനിക്കു പ്രവർത്തിക്കാൻ സാധ്യമല്ലായിരിക്കും. അതുകൊണ്ടു ക്രിസ്തീയ മാർഗ്ഗവും കമ്മ്യൂണിസവും കൂടെവച്ചു പാലിക്കാമെന്നുള്ള വ്യാമോഹം തകരുന്നതായി കാണുന്നു. ക്രിസ്തുമതവും കമ്മ്യൂണിസവും ലോകത്തിൽ ഒരു വലിയ മാററം വരുത്താൻ സാധിക്കുമെന്നു വിശ്വസിക്കുന്നു. ലോകജീവിതത്തെ സംബന്ധിച്ചുള്ള സിദ്ധാന്തത്തിൽ അന്തരമുണ്ടു്. ക്രിസ്തീയ മതവും വ്യക്തികളുടെ ജീവിതത്തെ ഏതുഘട്ടത്തിലും വ്യത്യാസപ്പെടുത്തുവാൻ സാധിക്കുമെന്നു വിശ്വസിക്കുന്നു. വിശ്വാസ സംഗതി പ്രായോഗികമാക്കുന്ന പരിപാടിയിൽ അന്തരമുണ്ടെന്നേയുള്ളു.

പുതിയ നിയമ വ്യവസ്ഥിതിപ്രകാരം ഓരോരുത്തൻെറ ആവശ്യാനുസരണം സാധനങ്ങൾ വിതരണം ചെയ്യുകയും കഴിവനുസരിച്ചു സംഭാവനനൽകയും ചെയ്തുപോന്നതായി കാണുന്നു.

എന്നാൽ ജോലി ചെയ്യാത്തവൻ ഭക്ഷിക്കരുതെന്നാണു് കമ്മ്യൂണിസ്റ്റു സിദ്ധാന്തം അതവരുടെ നിയമസംഹിതയായ പ്രമാണമത്രെ. അതു ലനിൻപറഞ്ഞതാണെന്നു അവർ വ്യവഹരിച്ചേക്കും.

പക്ഷെ വി: പൗലൂസാണു് ഈ സിദ്ധാന്തം ആദിമക്രിസ്തീയ സഭയോടുപറഞ്ഞതു്. കമ്മ്യൂണിസവുംക്രിസ്തീയമാർഗ്ഗവുംകൂടെ ഒന്നിച്ചു എങ്ങിനെ പോകാനാണു്. വ്യക്തികളെ അടിമത്വത്തിൽ നിന്നും സ്വതന്ത്രരാക്കുകയും ഉടനെ തന്നെ അടിമവ്യാപാരം നടത്തുകയുമാണോതത്വം, ഇങ്ങനെമൗലീകങ്ങളായ വിശ്വാസസംഗതികളിൽ അന്തരമുണ്ടു്. കമ്മ്യൂണിസം ആദ്യവും അവസാനവുമായി ദൈവത്തിൽ വിശ്വസിക്കുന്നില്ല. ഒരു ദൈവം ഉണ്ടെങ്കിൽ ആ ദൈവം വേണം. ജീവനെ സംബന്ധിച്ച അവസാനഉത്തരവു നൽകാൻ. കമ്മ്യൂണിസ്റ്റുരാജ്യങ്ങളിൽ മതസ്വാതന്ത്ര്യമുണ്ടെന്നു വിളംബരം ചെയ്യാറുണ്ടു്. പക്ഷേ കമ്മ്യൂണിസ്റ്റു സ്റേററാണെന്നു കരുതണം. അവിടെ നിസ്തർക്കമായ പല നിയമങ്ങളുണ്ടു്. അവ അലംഘനീയങ്ങളാണു്. "സ്റേററു" വലിയയജമാനൻ എന്നുസമ്മതിക്കുന്നു. ക്രിസ്ത്യാനികൾക്കു അല്പസ്ഥാനം അവിടെ ലഭിക്കും. ഏതെങ്കിലും വിധത്തിൽ നിരൂപണം നടത്താൻ ശ്രമിച്ചാൽ കഠിന മർദ്ദനവും അനന്തരം മരണവും ആകും പ്രതിഫലം.

ആരാധനാ സ്വാതന്ത്ര്യമുണ്ടു്. പക്ഷേ പുറമെ മററു സഭകളുമായി ബന്ധം പുലർത്താവുന്നതല്ല. കമ്മ്യൂണിസ്റ്റു സ്റേററിൽ വിശ്വസിക്കയും വേണം.

മാർക്സിയൻ സിദ്ധാന്തം ഭൗമീക വാദങ്ങളാണെന്നും ലനിൻപറയുന്നു. മൂന്നാമത്തെ കമ്മ്യൂണിസ്റ്റു ഇൻറർനാഷനൽസമ്മേളനത്തിൽവച്ചു മതത്തെ നിരോധിക്കണമെന്നുതീരുമാനിക്കയുണ്ടായി. മനുഷ്യനെ മയക്കുന്ന കറുപ്പാകുന്ന മതങ്ങളെ ഇല്ലായ്മ ചെയ്യണം. തൊഴിലാളികൾ സ്റേററിൻെറ ഉദ്ധ[illegible]രണത്തിനുവേണ്ടി പണിയെടുക്കണം. താൽക്കാലികമായി മതവിരുദ്ധ [illegible]സ്ഥാന പ്രവർത്തനങ്ങളെ തടയാ[illegible] അവർക്കു നിർദ്ദേശമുണ്ടു്. കമ്മ്യൂ[illegible]സ്റ്റു പാർട്ടി ശക്തിയിൽ വ[illegible]തുവരെ മതവിരുദ്ധപ്രസ്ഥാന[illegible] പ്രവർത്തനം അലസമായി [illegible]

പെരുംതൊഴികളായി നിൽക്കുന്ന ക്രിസ്ത്യാനികളെ അവർ ഭംഗിയായി വളർത്തുന്നു. സ്റ്റാലിൻ അണ്ണങ്ങളുടെ മനസ്സാക്ഷി എന്നവർ വിചാരിക്കുന്നു. മനുഷ്യന്റെ മാർഗ്ഗത്തെ സ്റ്റാലിന് എഴുതിക്കൊടുക്കണമെത്രെ. ചീനത്തെ പതിമൂന്നു ക്രിസ്തീയ സർവ്വകലാശാലകൾ കമ്മ്യൂണിസ്റ്റു ഗവർമ്മെന്റു പിടിച്ചെടുക്കുകയും അച്ചുപത്രികളും സാമൂഹ്യക്ഷേമപ്രവർത്തനങ്ങളും അവർ വിരോധിക്കയുമുണ്ടായി. , ഇതാണോ റഷ്യൻ ജനാധിപത്യം. ഇൻഡ്യയിൽ വേറൊരുപദ്ധതിയാണ് സംവിധാനംചെയ്തിരിക്കുന്നതു്. ഇൻഡ്യയിൽ വലിയ മത ചിന്ത നിലവിലുണ്ടെന്നു അവർക്കറിയാം. അതുകൊണ്ടു മതസ്ഥാപനകളുടെയും നേതാക്കളുടെയും എതിർപ്പിനിടയാകാതെ ഇവിടെ പ്രവർത്തിക്കുന്നു. കീഴമർത്തിയാൽ മരത്തെ തകർക്കും. നിന്റെ മാതാവിന്റെ പേരു് മറന്നാലും ഈ സത്യം നീ മറക്കരുതു്.

ഒരു ധാർമ്മിക അഖിലാണ്ഡം ഉണ്ടെന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. നിനക്കു ദിവസം പ്രതി ജീവിക്കാനുള്ള അന്തരീക്ഷമാണു അതു്. ആ ധാർമ്മിക തത്വങ്ങളെ ലംഘിച്ചാൽ നീ അതിന്റെ ഭവിഷ്യൽ ഫലങ്ങൾ അനുഭവിക്കും. ധാർമ്മിക മൂല്യങ്ങളുടെ ഉടയവൻ ദൈവം തന്നെയാണ്. കമ്മ്യൂണിസ്റ്റുകൾ ഒരു ധാർമ്മിക അഖിലാണ്ഡത്തെപ്പറ്റി വിശ്വസിക്കുന്നില്ല. കാര്യസാദ്ധ്യത്തിനുംപാർട്ടിപ്രവർത്തനത്തിനും കളവോ സത്യമോ പറയേണ്ടിവന്നാൽ കളവും സത്യവും പറയുക. പാർട്ടി കെട്ടുപണി ചെയ്യുന്നതിനു് പര്യാപ്തമായ സകലഉപാധികളെയുംപിൻപറ്റുക. തൊഴിലാളികളുടെ ഉദ്ധാരണാർത്ഥം വേണ്ടതു് ഒക്കെചെയ്യണം ആവശ്യമെങ്കിൽ കളവു പറയുകയോ കൊള്ളയിടുകയോ കൊള്ളിവെക്കുകയോ ചെയ്യാം. അന്തത്തിലെത്താൻ എന്തും ചെയ്യുക. പക്ഷെ ക്രിസ്തീയ മാർഗ്ഗം അതിനെതിരാണ്. കമ്മ്യൂണിസ്റ്റു, ആയിരിക്കുന്നവൻ അങ്ങേയററം കമ്മ്യൂണിസം സ്ഥാപിക്കാൻ സമരം ചെയ്യണം. നിനക്കാകാവുന്ന മാർഗ്ഗമൊക്കെ ഉപയോഗിക്കാം. ഇതു് രണ്ടു് വ്യത്യസ്ഥമായ സിദ്ധാന്തമത്രെ. ഉദ്ദേശം വെളിപ്പെടുത്താൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. ലവിലുള്ള സർവ്വ സ്ഥാപനകളെയും ിടംമറിക്കാൻ ഞങ്ങൾ ഒരുങ്ങിയിന്നു. കമ്മ്യൂണിസ്റ്റു ശക്തികൊണ്ടു പ്പെടെയുള്ള സകല സ്ഥാപന തകർക്കുന്നതായിരിക്കുമെന്നു് ലെനിനും എംഗൽസും പറയുന്നു. ആ ദോഷത്തെ കണ്ടറിയുന്നവരും ചിന്താകുഴപ്പത്തിൽ കഴിയുന്നവരും ധാരാളമുണ്ടു്. ചൂഷണത്തിനു വിധേയരാകുന്നവർ കുറെക്കൂടെ ഉയർന്നനിലയിലുള്ള ജീവിതത്തിനു് ആഗ്രഹിക്കുന്നു. കമ്മ്യൂണിസ്റ്റുകാർ ചുരുക്കിപ്പറഞ്ഞാൽ സാമൂഹ്യവിപ്ലവത്തെ തടയുകയാണ് ചെയ്യുന്നതു് എന്നു ഞാൻ പറയും. "തോററുവെന്നായ ദൈവം" എന്നു ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ബട്രാണ്ടു റസ്സൽ എന്നയാളാണു ആ പുസ്തകത്തിനു ആമുഖം തയ്യാറാക്കിയിരിക്കുന്നതു്. റഷ്യൻ കമ്മ്യൂണിസ്റ്റുപാർട്ടിഇതരപാർട്ടികൾ ഉയർന്നു വരുന്നതിനെയും അഭിപ്രായ സ്വാതന്ത്ര്യത്തെയും തടസം ചെയ്തിരിക്കുന്നു. പാർട്ടി പരിപാടിയനുസരിച്ചു കക്ഷി പുരോഗമിച്ചിരിക്കുന്നു. പാർട്ടിയുടെ ആലോചനയ്ക്കും തീരുമാനത്തിനും മാത്രമേ രാജ്യത്തു് സ്ഥാനമുള്ളൂ. പാർട്ടിഒരു വിപ്ലവം ഉണ്ടാക്കാൻകാത്തിരിക്കയാണ്. ന്യായമായുള്ള സാമൂഹ്യ വിപ്ലവത്തിനുള്ള ആസക്തി കമ്മ്യൂണിസ്റ്റുപാർട്ടി ഇല്ലായ്മചെയ്യുകയുണ്ടായി കമ്മ്യൂണിസ്റ്റു പാർട്ടി അതിന്റെ സമസ്ത അധികാരങ്ങളോടുംകൂടെ തലകുത്തി വീഴാൻ പോകയാണ്. മനുഷ്യൻ ആശിച്ചിട്ടുള്ള ഉദ്ധാരണ സുവിശേഷം അവരുടെ ചിന്താസരണിയിൽ ഉൾപ്പെട്ടിട്ടില്ല. കമ്മ്യൂണിസ്റ്റു അധീനതയിൽ നിലവിലിരുന്ന കിഴക്കെ ജർമ്മനിയിൽ നിന്നും 120ലക്ഷം ജനങ്ങൾ പശ്ചിമജർമ്മനിയിലേക്കു് അഭയാർത്ഥികളായി എത്തിയിട്ടുണ്ടു്. കമ്മ്യൂണിസം ഇത്രവലിയ സ്വർഗ്ഗരാജ്യമാണെങ്കിൽ ഇത്രയുമധികമാളുകൾ പശ്ചിമ ജർമ്മനിയിലേക്കു് ഓടിപ്പോന്നതെന്തിനാണു? കൊറിയൻ യുദ്ധത്തടവുകാരായ 18000 പേർഎന്താണു മടങ്ങിപ്പോകാൻ ആഗ്രഹിക്കാത്തതു്. ദക്ഷിണകൊറിയായിലേക്കു് ഏതാനും പേർ പോലും പോകാൻ തയ്യാറായില്ല.കാരണമെന്താണു്.കമ്മ്യൂണിസ്റ്റു ഭരണസുഖം അവർ മനസ്സിലാക്കുകയുണ്ടായി. കമ്മ്യൂണിസം സാമൂഹ്യ വിപ്ലവത്തെ തടയുകയാണു ചെയ്യുക. ക്രിസ്ത്യാനിക്കു് ഏതെങ്കിലുംതരത്തിലുള്ളവിപ്ലവപരിപാടിയുണ്ടോ? ദൈനംദിനപരിപാടികളെനിയന്ത്രിക്കുകയും ജീവിതത്തിന്റെ സർവഉപാധികളെയും ബാധിക്കയും ചെയ്യുന്ന ഒരു പദ്ധതി പുതിയ നിയമത്തിൽ നൽകിയിട്ടുണ്ടു്. അതു ദൈവരാജ്യസ്ഥാപനമാണ്. കർത്താവു ഈ നൂതന സാമ്രാജ്യത്തെസംബന്ധിച്ചു ആവർത്തിച്ചാവർത്തിച്ചു പ്രസ്താവിച്ചു. സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ദൈവീകംനടപ്പിലാക്കാൻശ്രമിക്കുന്നു. മനുഷ്യന്റെ അന്തർഭാഗത്തുള്ള ആദർശങ്ങളും ചിന്തകളും ഒരു നവീനവ്യവസ്ഥിതി സംപ്രാപ്തമാക്കാൻ പര്യാപ്തമായിട്ടുള്ളതാണ്. ആത്മീകമായ ഒരുചൈതന്യത്തിനു് മാത്രമെ വ്യക്തികളേയുംസമൂഹത്തെയും ഉണർത്താൻ സാധിക്കൂ.

ദൈവരാജ്യം മനുഷ്യ ജീവിതത്തെ സമൂലം സ്പർശിക്കുന്ന ഒരു വ്യവസ്ഥിതിയത്രെ. മനുഷ്യന്റെ ഏകാധിപത്യം നടപ്പിലാകുമ്പോൾ വ്യക്തികൾ അടിമകളായിത്തന്നെ ശേഷിക്കുന്നു; എന്നാൽ ദൈവത്തിനുനിന്നെത്തന്നെ പരിപൂർണ്ണമായി വിധേയമാക്കുമ്പോൾ നീ തികച്ചും സ്വതന്ത്രനാകുന്നു. കമ്മ്യൂണിസംപടിപടിയായി ധാർമ്മികാന്തരീക്ഷത്തിൽ മുട്ടിവീണു ചിതറുന്നതാണ്. യെശയ്യാപ്രവചനത്തിൽ ശത്രുവിന്റെ വാളിനല്ലാതെ മരിക്കുമെന്നുപറയുന്നു. അവാൾ ധാർമ്മികമൂല്യങ്ങളാകുന്ന പാറക്കെട്ടിൽ തട്ടി തകർന്നു പോകും.

ക്രിസ്ത്യാനികൾ സൃഷ്ടിപരമായ ഒരു പരിപാടിയോടെ ഇതിലേക്കു പ്രവേശിക്കേണ്ടതാണ്. ഇൻഡ്യയിൽ സാർവത്രികമായി ഉപയോഗിക്കാവുന്ന ഒരു പദ്ധതി ആവിഷ്ക്കരിക്കേണ്ടതാകുന്നു. ബലം പ്രയോഗിച്ചു ജനങ്ങളുടെ ഭൂമി കൈവശപ്പെടുത്തണമെന്നും പുനഃവിഭജനംചെയ്യണമെന്നുംകമ്മ്യൂണിസ്റ്റുകൾ വാദിക്കുന്നു. അതെത്രത്തോളം പ്രായോഗികമാണെന്നു നിശ്ചയമില്ല. ഭൂദാനയജ്ഞത്തിന്റെ അതിശയകരമായ വിജയപരിപാടി ആരെയാണിന്നു് അതിശയിപ്പിക്കാത്തതു്.

ഭൂമിക്കുവേണ്ടി ഹൈദരബാദിലെ തെലുങ്കാനാ ഡിസ്ട്രിക്റ്റിലാണ് കമ്മ്യൂണിസ്റ്റുവിപ്ലവം ആരംഭിച്ചതു്. അവിടെത്തന്നെയാണ് ആചാര്യവിനോഭാബേവയുടെ "ഭൂദാന" പ്രസ്ഥാനം സമാരംഭിക്കയുണ്ടായതും. ഇൻഡ്യയിലുള്ള ഭൂമിയുടെ ആറിലൊരുഭാഗം ഭൂമി ഭൂദാനപ്രസ്ഥാനത്തിനു് സംഭാവന ലഭിക്കുകയുണ്ടായി. ഭൂദാനവും സൌജന്യവിതരണവും സംബന്ധിച്ച ഈ അതിശയമായ പദ്ധതി 1957നകം പൂർത്തിയാകുമ്പോൾ ലോകത്തിൽ ഇതുവരെ സംഭവിച്ചിട്ടുള്ളതിലേക്കും വമ്പിച്ച ഭൂപരിഷ്ക്കാരമായിരിക്കുമതു്. ബീഹാർ ഭൂദാനകമ്മിററിതന്നെ മുപ്പതുലക്ഷം ഏക്കർ ഭൂമിയാണ് സംഭാവനനൽകിയതെന്നറിയുമ്പോൾ ഈ പ്രസ്ഥാനത്തിനു ലഭിച്ചിട്ടുള്ള വമ്പിച്ച പൊതുജന

(ശേഷം 12—ാം പേജിൽ)

## ഈ ആഴ്ചയിലെ വിശേഷദിവസങ്ങൾ.

മാർച്ച്. 1. വലിയനോമ്പാരംഭം. (ശുബ്ക്കോനെ ശുശ്രൂഷ).

6. മാർ അപ്രേംമല്പാന്റെയും മാർ തേവോ.ദോറോസ് സഹദായുടെയുംഓർമ്മ.

7. ഗർബോഞായറാഴ്ച.

## വാരപഞ്ചാംഗം

| | മാർച്ച് | കുംഭം |
|---|---|---|
| ഞായർ | 28 | 16 |
| തിങ്കൾ | 1 | 17 |
| ചൊവ്വാ | 2 | 18 |
| ബുധൻ | 3 | 19 |
| വ്യാഴം | 4 | 20 |
| വെള്ളി | 5 | 21 |
| ശനി | 6 | 22 |

### Thought for the Week

Once and only once, our Lord applied to Himself the title of King; that was when He identified Himself with the outcasts and the failures of society. "Then shall the King say unto them......I was an hungered and ye gave me meat ......I was in prison and ye came unto me.'

Archbishop Temple.

# THE CHURCH WEEKLY

## മദ്യവർജ്ജനം

അമേരിക്കയിലാണ് കാൽ ശതാബ്ദത്തിനു മുമ്പു മദ്യവർജ്ജനത്തെ സംബന്ധിച്ചുള്ള നിയമനിർമ്മാണം നടത്തിയതു്. പല പ്രായോഗിക വൈഷമ്യങ്ങൾ നേരിട്ടു് ആ പ്രസ്ഥാനം പരാജയത്തിലായതിനാൽ അതു് അവസാനം ഉപേക്ഷിക്കപ്പെട്ടു. ഇൻഡ്യയിൽ കോൺഗ്രസ്സുഭരണം നടപ്പിലായാലുടനെമദ്യവർജ്ജനം ഊർജ്ജിതത്തിൽ വരുത്തുമെന്നും നിയമപരമായി മദ്യത്തിന്റെ ഉപയോഗം നിരോധിക്കുമെന്നും വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു. സ്വാതന്ത്ര്യസമ്പാദനത്തിനു ശേഷം ആ വാഗ്ദാന നിർവഹണത്തിനു് പല സംസ്ഥാന ഗവർമ്മെന്റുകളുംപ്രയത്നിച്ചു. മദ്രാസിലും ആന്ധ്രായിലും ആ പ്രസ്ഥാനം ഒരു പരീക്ഷണഘട്ടത്തിലെത്തിയിരിക്കുകയാണ്. മദ്യനിരോധന നിയമം പ്രയോഗത്തിൽ പരാജയമടയുന്നതായിട്ടാണ് അവിടത്തെ അനുഭവം. മദ്യനിരോധനം ഏർപ്പെടുത്തിയതിനു് മുമ്പു എക്സൈസ് വകുപ്പിൽ 19 ലക്ഷം ചെലവാക്കിയിരുന്നതു് നിരോധനനടപടികൾക്കും മററുമായി 31 ലക്ഷമായി വർദ്ധിച്ചു. എന്നാൽ മദ്യനികുതിയിനത്തിലുള്ള ആദായംനഷ്ടപ്പെട്ടുവെന്നല്ലാതെ, മദ്യപാനം കുറയുകയും, മദ്യവ്യാപാരം തടയുകയും ചെയ്തതായി അനുഭവമില്ല. എക്സൈസും പോലീസും ഡിപ്പാർട്ടുമെന്റിൽ അഴിമതി വർദ്ധിച്ചു. വ്യാജമദ്യനിർമ്മാണത്തിന്റെയും, വ്യാപാരത്തിന്റെയും കേളീരംഗമായിത്തീർന്ന പ്രസ്തുത സംസ്ഥാനങ്ങൾ പ്രസ്തുതനിയമംപുനഃപരിശോധനചെയ്യാൻ നിർബന്ധിതമായിരിക്കയാണ്. ആന്ധ്രാഗവർമെന്റു ഇതു സംബന്ധിച്ച നിയോഗിച്ച രാമമൂർത്തികമ്മിററി നിർദ്ദേശിക്കുന്നതു ഭാഗികമായി മദ്യവ്യാപാരം അനുവദിക്കണമെന്നാണ്. പൊതുജനാഭിപ്രായം പ്രബലപ്പെടാതെ യാതൊരു നിരോധനനിയമങ്ങളുംപ്രബലപ്പെടുത്താൻ സാദ്ധ്യമല്ലാത്തതുകൊണ്ടു് അതിനുള്ള പ്രചരണപരിപാടികൾ ഊർജ്ജിതമായി നടത്തുകയും, പടിപടിയായായി മദ്യവർജ്ജനം നടപ്പിലാക്കുകയും ചെയ്യണമെന്നാണ് കമ്മിററിയുടെ ശുപാർശ. ആദർശമതികളെ ഭഗ്നോത്സാഹപ്പെടുത്തുന്ന ഒരു റിപ്പോർട്ടാണതു്. എന്നാൽ യാഥാർത്ഥ്യങ്ങളുടെ നേരെകണ്ണടച്ചതുകൊണ്ടു് പ്രയോജനമില്ല. മദ്രാസുഗവൺമെന്റും ആന്ധ്രാഗവർമ്മെന്റും എന്തു നയമാണ്ഈ കാര്യത്തിൽ സ്വീകരിക്കുന്നതെന്നുള്ളതു് സർവജനശ്രദ്ധയെ ആകർഷിച്ചിരിക്കയാണ്. ഇൻഡ്യൻ ഭരണഘടനയിൽതന്നെ മദ്യനിരോധനം നടപ്പിലാക്കുന്ന വസ്തുതക്കു സ്ഥാനം ലഭിച്ചിട്ടുണ്ടു്. ഈ പരീക്ഷണഘട്ടത്തിൽ ആ ആദർശസാദ്ധ്യതക്കു് എന്തു മാർഗ്ഗമാണ് കോൺഗ്രസ്സ് ഗവർമ്മെന്റു് സ്വീകരിക്കുവാൻ പോകുന്നതു്. കള്ളവും, വ്യാജവ്യാപാരവും, ഉദ്യോഗസ്ഥ അഴിമതിയും അഴിച്ചുവിടുന്ന ഒരു പ്രസ്ഥാനമെന്ന നിലയിൽ നിന്നു് അതിനെ ഉദ്ധരിക്കേണ്ടതാണ്. ആളുകളുടെ ധാർമ്മിക നിലയും ആദർശനിഷ്ഠകളും ഉയരാതെ ഈ ദൃശപ്രസ്ഥാനങ്ങൾ വിജയം വരിക്കുന്നതല്ല. ക്യാപ്പിററലിസം വന്നാലും കമ്മ്യൂണിസംവന്നാലും, സോഷ്യലിസം വന്നാലും, മനുഷ്യൻ നന്നാവാതെ ഒരു ഇസ്സവും മനുഷ്യലോകത്തിനു് പ്രയോജനപ്പെടാൻ പോകുന്നില്ല. ലോകസമുദ്ധാരണത്തിനു് പ്രയത്നിച്ച മഹാത്മാക്കളെല്ലാം മനുഷ്യൻ നന്നാവുന്ന കാര്യത്തിലാണ് അവരുടെ സർവശ്രദ്ധയും കേന്ദ്രീകരിച്ചതു്. ആ പ്രാധാന്യം വിസ്മരിക്കുവാൻ ഇടയാകുന്നേയാതൊരു സാഹചര്യവും വന്നു ഭവിക്കാതിരുന്നാൽ ഈ ദൃശപ്രസ്ഥാനങ്ങൾ കാലക്രമേണയെങ്കിലും വിജയം വരിക്കും.

---

## രജതജൂബിലി

ഇക്കഴിഞ്ഞ വാരം ഓർത്തഡോക്സ് സുറിയാനി സമുദായത്തിനു് പ്രാധാന്യം അർഹിക്കുന്ന രണ്ടു രജതജൂബിലികൾ അനുസ്മരിക്കപ്പെട്ടു. അവ അതർഹിക്കുന്ന വിപുല പരിപാടികളോടുകൂടി ആഘോഷിക്കുവാൻ നി. വ. ദി. മ. ശ്രീ കാതോലിക്കാബാവാ തിരുമനസ്സിലെ അസ്സാന്നിദ്ധ്യംകൊണ്ടു് സമുദായത്തിനു് സാധിച്ചില്ല. അലസ്യവിധേയനായിരുന്ന പ. ബാവാ തിരുമേനിക്കു് ജൂബിലി ദിനമായിരുന്ന ഫെബ്രുവരി 15—നു് വി. കുർബാനയിൽ സംബന്ധിക്കുവാനുള്ള ആരോഗ്യം വീണ്ടെടുത്തുയെന്നതു് സമുദായാംഗങ്ങൾക്കെല്ലാം വളരെയധികം സന്തോഷത്തിനും ദൈവത്തോടുള്ള കൃതജ്ഞതാ ഭാരത്തിനും വകനൽകുന്നു. ഇരുപത്തഞ്ചു കൊല്ലം മുമ്പു് പ. കാതോലിക്കാസിംഹാസനത്തിലേക്കു് ആരൂഢനായ തിരുമേനി 41 വർഷം മുമ്പാണ് മേല്പട്ടസ്ഥാനത്തേക്കു അവരോധിക്കപ്പെട്ടതു്. ഈ സുദീർഘ കാലഘട്ടം സുറിയാനിസമുദായംആഭ്യന്തരമത്സരത്തിന്റെയും കേസുകളുടെയും കേളീരംഗമായിരുന്നതുകൊണ്ടു് ക്ലേശകരമായ ഒരനുഭവമാണ് തിരുമേനിക്കു നേരിടേണ്ടിവന്നതു്. എങ്കിലും തിരുമേനിയിൽ പരിശോഭിക്കുന്ന സ്വഭാവനൈർമ്മല്യവും, ഹൃദയപരമാർത്ഥതയും, അഗാധമായ ദൈവാശ്രയവും ഈ വിപൽ സന്ധിയിൽ സമുദായ നൗകയെ നേർവഴിക്കു നയിക്കുവാൻ തിരുമേനിക്കു സഹായകമായിഭവിച്ചു. തിരുമേനി സ്ഥാനാരോഹണം പ്രാപിച്ചതിന്റെ പിറെറ ദിവസം 1929 (ഫെബ്രുവരി 16)മേല്പട്ട സ്ഥാനത്തേക്കു് അവരോധിക്കപ്പെട്ട നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് തിരുമേനിയും തിരുമേനിയുടെ മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ രജതജൂബിലി ആഘോഷിച്ചതു് ഇക്കഴിഞ്ഞ വാരത്തിലാണ്. തിരുമേനിയും നിഷ്കളങ്കമായ പ്രാർത്ഥനാജീവിതവും ദൈവഭക്തിയും മൂലം, സഭാംഗങ്ങളുടെ അ[illegible]ത്മാർത്ഥമായ ഭക്ത്യാദരവുകൾക്കു പ[illegible]ത്രീഭൂതനായ വന്ദ്യദേഹമാണ്. ഈ[illegible]ണ്ടു തിരുമേനിമാർക്കും മംഗളങ്ങൾ[illegible]രുകയും, അവരുടെ ഭരണകാലം [illegible]യും വളരെക്കാലത്തേക്കു സമുദാ[illegible]നു ലഭിക്കുവാൻ ഭാഗ്യമുണ്ടാകു[illegible] പ്രാർത്ഥിക്കുകയുംചെയ്യുന്നു.

പ്രതിവാരപ്രസംഗം (The Sermon for the Week)

# ദുഃഖങ്ങളിലും അനുഭവപ്പെടുന്ന സൗഭാഗ്യം

(എം. ററി.)

"ദൈവഹിതപ്രകാരമുള്ള ദുഃഖം ഖേദത്തിനിടയാകാത്തതും രക്ഷയിലേക്കു നയിക്കുന്നതുമായ മാനസാന്തരത്തെ ഉളവാക്കുന്നു; ലൗകികദുഃഖമാകട്ടെ, മരണത്തെ ഉളവാക്കുന്നു."

(2 കൊരിന്ത്യർ 7:10)

സകല മനുഷ്യരും ഒരുപോലെ ആഗ്രഹിക്കുന്ന ഒരു കാര്യമാണ് ജീവിതത്തിൽ സുഖവും സൗഭാഗ്യവും അനുഭവിക്കണമെന്നുള്ളതു്. എന്നാൽ അവയെ പ്രാപിക്കുന്നവർ അത്രയധികമില്ല. ജീവിതകവാടത്തിങ്കൽ ഖഡ്ഗമൂരിപ്പിടിച്ച കാവൽക്കാരെപ്പോലെ നിൽക്കുന്ന രണ്ടു യാഥാർത്ഥ്യങ്ങളാണ് ദുഃഖവും പാപവും. അവയെ മറികടന്നു സൗഭാഗ്യാവസ്ഥയിലേക്കു കടക്കുവാൻ ആർക്കും കഴിയുന്നതല്ല. പാപത്തെയും ദുഃഖത്തെയും നേരിടാതെ നിവൃത്തിയില്ല. അവയുടെ യാഥാർത്ഥ്യത്തെ ചോദ്യം ചെയ്യുകയോ നിഷേധിക്കുകയോ ചെയ്തതുകൊണ്ടു യാതൊന്നും സാധിക്കുവാൻ പോകുന്നില്ല. അവയെ ശരിയായി അഭിമുഖീകരിക്കുക മാത്രമാണ് മനുഷ്യനു കരണീയമായിട്ടുള്ളതു്. പാപവും ദുഃഖവും പരസ്പരബന്ധമുള്ള രണ്ടു കാര്യങ്ങളാണ്. നാം ദുഃഖത്തെ അഭിമുഖീകരിക്കേണ്ടതെങ്ങിനെയാണെന്നു ചിന്തിക്കാം.

ദുഃഖത്തിൽ നിന്നു വിടുതൽ പ്രാപിക്കുവാനുള്ള ഏകമാർഗ്ഗം ദൈവാശ്രയമാണ്. അതിനെക്കുറിച്ചുള്ള പൂർണ്ണബോദ്ധ്യം നമുക്കു ലഭിക്കുന്നതു് അനുഭവത്തിൽനിന്നാണ്. എന്നാൽ വേദപുസ്തകത്തിന്റെയും മഹൽജീവിതങ്ങളുടെയും സാക്ഷ്യം ഇക്കാര്യത്തിൽ നമുക്കു മതിയായ ഉറപ്പു നൽകുന്നുണ്ടു്. എങ്കിലും അധികമാളുകളും ദൈവത്തെക്കാൾ കൂടുതലായി ആശ്രയിക്കുന്നതു മനുഷ്യരിലും മററു ലൗകികസങ്കേതങ്ങളിലുമാണ്. ദൈവത്തിലാശ്രയിക്കുന്നവർക്കു ദൈവം മാത്രം മതി. എന്നാൽ ...ല്ലാത്തവർക്കു പല പിന്തുണകൾ ആ...ശ്യമാണ്. അവയിൽ ഏതെങ്കിലുമൊ...ുംതന്നെയോ ദുർബ്ബലമായിത്തീർന്നാൽ ...ന്ന അവർ പരിപൂർണ്ണ നിരാശ്രയ...

...ലും വിധത്തിലുള്ള ദുഃഖത്തിന്റെ ഒരംശമെങ്കിലും ഇല്ലാത്ത മനുഷ്യജീവിതമില്ല. ദുഃഖമില്ലാതാക്കാനുള്ള ശ്രമം നിഷ്ഫലമാണ്. എന്നാൽ ദുഃഖത്തിന്റെ ഭാരം കുറയ്ക്കാവുന്നതാണ്. ജീവിതത്തെ ദുസ്സഹമാക്കിത്തീർക്കുന്നതു ദുഃഖങ്ങളുടെ ആധിക്യമല്ല. പ്രത്യുത ദുഃഖഭാരത്തെ ലഘൂകരിക്കുവാനുള്ള കഴിവില്ലായ്മയാണ്. ദുഃഖം മൂന്നു വിധത്തിൽ നമുക്കു സഹായകരമാണ് അല്ലെങ്കിൽ ആവശ്യമാണ്. (1) നമ്മുടെ ഗർവ്വത്തെയും അഹങ്കാരബുദ്ധിയെയും അടക്കുവാൻ: ജീവിതത്തിൽ അപഥസഞ്ചാരം ചെയ്യുന്ന ചിലരെ പിൻതിരിപ്പിക്കുവാൻ പര്യാപ്തമായ ഏകസംഗതി ചില അനർത്ഥങ്ങളിൽ നിന്നുളവാകുന്ന ദുഃഖമാണ്. (2) മററുള്ളവരോടുള്ള സഹതാപത്തിനു നമ്മെ പ്രാപ്തരാക്കുവാൻ: സ്വന്ത ജീവിതത്തിൽ ദുഃഖമനുഭവിക്കാത്തവർക്കു് മററുള്ളവരുടെ ദുഃഖത്തെ മനസ്സിലാക്കുവാനോ അതിൽ സഹതപിക്കുവാനോ കഴിയുന്നതല്ല. അവർ മററുള്ളവരുടെ ദുഃഖത്തിൽ അസഹിഷ്ണുതയും വെറുപ്പും പ്രദർശിപ്പിക്കുന്ന ആത്മശ്ലാഘികളായി പരിണമിക്കുന്നു. ഇങ്ങനെയുള്ളവർ സമുദായത്തിനു് ഒരു വിപത്താണ്. (3) ദുഃഖമാണ് ദൈവത്തിൽ ശരിയായി ആശ്രയിക്കുന്നതിനും ദൈവത്തിന്റെ സഹായം നേടുന്നതിനും നമ്മെ പ്രേരിപ്പിക്കുന്നതു്, ദുഃഖം നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുന്നെങ്കിൽ നാം അവയെ സ്വാഗതം ചെയ്യേണ്ടതാണ്.

ദൈവാശ്രയം മൂലം ലഭിക്കുന്ന ദുഃഖവിമോചനം ജീവിതത്തിലെ ഏററവും പരിപാവനമായ സൗഭാഗ്യാനുഭവമാണ്. ദൈവമക്കളെ സംബന്ധിച്ചിടത്തോളം ദൈവത്തിന്റെ ചില സദുദ്ദേശങ്ങൾ അവരുടെ ജീവിതത്തിൽ സഫലമായിത്തീരുവാൻ ആവശ്യമുള്ളത്ര കാലം മാത്രമെ ദുഃഖം നീണ്ടുനിൽക്കുകയുള്ളു.

അതുകൊണ്ടു് നാം ക്ഷമയോടും ധൈര്യത്തോടും കൂടി ദുഃഖത്തെ എതിരിടണം. ദൈവത്തോടുകൂടി അന്ധകാരത്തെ എതിരിടുന്നപക്ഷം താമസംവിനാ സൂര്യപ്രകാശം കാണുവാൻ നമുക്കിടയാകും. കഴിഞ്ഞ കാലത്തേക്കു തിരിഞ്ഞു നോക്കിയാൽ അന്നത്തെ പല അനർത്ഥങ്ങളും പിന്നീടു അനുഗ്രഹങ്ങളായും ചില ഭാഗ്യങ്ങൾ നിർഭാഗ്യങ്ങളായും പരിണമിച്ചതായി നമുക്കു കാണുവാൻ കഴിഞ്ഞേക്കാം. അതുകൊണ്ടു് ദുഃഖം വരുമ്പോൾ പെട്ടെന്നവയെ അതിനെക്കുറിച്ചു് ഒരഭിപ്രായം രൂപീകരിക്കാതിരിക്കയാണ് നല്ലതു്. പലപ്പോഴും ദുഃഖം അതിന്റെ മുഴുവൻ ശക്തിയോടു കൂടി മൂന്നു ദിവസത്തിലധികം നീണ്ടു നിൽക്കയില്ല! അതു നമ്മുടെ ഭാവിയെ മുഴുവൻ ആവരണം ചെയ്യുമെന്നുള്ള ഭീതിയാണ് ദുഃഖത്തെ അസഹ്യമാക്കിത്തീർക്കുന്നതു്. ദുഃഖത്തിനു് മനുഷ്യനെ അന്ധനാക്കിത്തീർക്കുവാനുള്ള കഴിവുണ്ടു്. അങ്ങനെയുള്ള അവസരങ്ങളിൽ ജോലിയിൽ വ്യാപൃതരാകുന്നതു നന്നു്. ദുഃഖനിവാരണത്തിനായി മദ്യപാനം മുതലായ അനാരോഗ്യകരമായ മാർഗ്ഗങ്ങളെയും വിനോദങ്ങളെയും തേടുന്നതു് ഒട്ടും ആശാസ്യമല്ല. പ്രാർത്ഥന ഒഴിച്ചുകൂടാത്തതാണ്. മനുഷ്യരോടു സംസാരിക്കുന്നതിനു മുമ്പായി അതിൽ കൂടുതലായി ദൈവസംസർഗ്ഗത്തിലേർപ്പെടുന്നതു വളരെ സഹായകരമായിരിക്കും. ആവശ്യമായ ധൈര്യവും ശക്തിയും ലഭിക്കുന്നതു പ്രാർത്ഥനയിൽ കൂടി മാത്രമാണ്. മനസ്സമാധാനത്തിനായുള്ള പ്രാർത്ഥനയ്ക്കു പെട്ടെന്നു് ഉത്തരം ലഭിച്ചെന്നു വരികയില്ല. എന്നാൽ പ്രാർത്ഥനയിലുള്ള കാത്തിരിപ്പുതന്നെ പ്രാർത്ഥനയ്ക്കു് ശരിയായ ഉത്തരമായിത്തീരാം.

ആകുലചിന്തകൾ പ്രത്യേകിച്ചും പണസംബന്ധമായവ നമ്മെ അലട്ടുമ്പോൾ ഉള്ളതുകൊണ്ടു തൃപ്തിപ്പെടുവാനും ലളിതജീവിതം ശീലിക്കുവാനും പരിശ്രമിക്കേണ്ടതാണ്. സമൃദ്ധിയിൽമാത്രം സുഖം കണ്ടെത്തുന്ന മനോഭാവം ആപൽക്കരമാണ്. ധൂർത്തടിക്കാനുള്ള വിഭവങ്ങളല്ല, ദിനംപ്രതി ആവശ്യമുള്ള ആഹാരമാണ് ദൈവം വാഗ്ദാനം ചെയ്തിട്ടുള്ളതു്. ഉള്ളതുകൊണ്ടു തൃപ്തിപ്പെടുന്നതിനോടൊപ്പം മിതവ്യയം പരിശീലിക്കുവാനും ശ്രദ്ധിക്കേണ്ടതാണ്. എന്നാൽ ന്യായമായി പ്രയത്നിച്ചു പണം സമ്പാദിക്കാത്തവർക്കു് മിതവ്യയം അസാധ്യമോ അർത്ഥശൂന്യമോ ആയിത്തോന്നിയേക്കാം. അന്യായ സമ്പാദ്യം മൂന്നാം തലമുറവരെ നീണ്ടുനിൽക്കുന്നതു ചുരുക്കമാണെന്നു പറയാറുണ്ടു്. മിതവ്യയത്തിന്റെ പേരിൽ ലുബ്ധു് പരിശീലിച്ചാൽ അതുതന്നെ ആകുലചിന്ത വർദ്ധിപ്പിക്കും. ക്രമമായ ദാനങ്ങൾക്കു

# വി ശ്രാ ന്തി ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥനും പാട്ടക്കാരും

കേൾക്കുവിൻ മറ്റൊരു വൃത്താന്തമുണ്ടാക്കി
മുന്തിരത്തോട്ടമൊരുത്തൻ മുന്നം.
ചേലൊത്ത വേലിയും കെട്ടിയതിനുള്ളിൽ
ചക്കും കുഴിച്ചിട്ടു ചാറെടുക്കാൻ.
പിന്നീടാത്തോട്ടത്തെ പ്പാട്ടത്തിനേൽപിച്ചു
പോയാനുടമസ്ഥൻ ദൂരത്തേക്കു.
മുന്തിരി വല്ലികളൊക്കെയും പുഷ്പിച്ചു.
കാലത്തിലുണ്ടായ് പഴക്കുലകൾ.
കാലത്തിനൊത്തുടമസ്ഥൻ തൻഭൃത്യനെ
പ്പാട്ടം പിരിക്കാൻ പറഞ്ഞയച്ചു.
പാട്ടക്കാർ പെട്ടെന്നാ ഭൃത്യനെ വല്ലാതെ—
മർദ്ദിച്ചു കൊല്ലാതെ വിട്ടയച്ചു.
വീണ്ടുമുടമസ്ഥൻ കൂടുതൽ ഭൃത്യരെ
തോട്ടത്തിലേക്കു പറഞ്ഞയച്ചു.
പാട്ടക്കാരേകനെക്കല്ലെറിഞ്ഞോടിച്ചു.
നിഷ്ഠുരമന്യനെ കൊന്നൊടുക്കി.

പിന്നീടുടമസ്ഥൻ തൻ പ്രിയപുത്രനെ
പ്പാട്ടക്കാരെ കാണുവാനയച്ചു.
തോട്ടമുടയോന്റെ പുത്രനെ കാൺകവേ
തോട്ടസൂക്ഷിപ്പവർ തമ്മിലോതി.
"കാണ്മിനീത്തോട്ടത്തിൻ സാക്ഷാലവകാശി
കാണ്മിൻ വരുന്നു തോട്ടത്തിലേക്കായ്
നാമൊരുമിച്ചിവനേയൊടുക്കീടണം."
ഈമട്ടുരച്ചവർ ക്രൂരമായി
നായകസൂനുവേ തോട്ടത്തിനു പുറ—
ത്താക്കിദയാഹീനം നിഗ്രഹിച്ചു.
"തോട്ടത്തിൻ നായകൻ വന്നണയുന്നേരം
പാട്ടക്കാരോടെന്തു ചെയ്യും ചൊല്ലുവിൻ"
പെട്ടെന്നവരെ ദൂരത്തിപ്പുറത്താക്കും
പാട്ടക്കാർക്കാത്തോട്ടം നൽകും നാഥൻ
മാനവരൊന്നിച്ചീവണ്ണം കഥിക്കവേ
മാനവനാഥൻ കല്പിച്ചാനേവം.
വീടുണ്ടാക്കുന്നവർ തള്ളുന്ന കല്ലതിൻ
മൂലക്കല്ലായി പരിണമിക്കും.
ആക്കല്ലേൽ വീഴുന്നോനെല്ലാം നുറുങ്ങിപ്പോ—
മാക്കല്ലു വീഴ്വോരും ധൂളിയാകും.

---

ഒരു പ്രധാനസ്ഥാനം നൽകണം. വരുമാനത്തിന്റെ ഏതെങ്കിലും ഒരംശം ദാനം ചെയ്യുന്നതിനായി മാറ്റിവയ്ക്കുന്നതു് അത്യാവശ്യമാണ്. ആവശ്യത്തിലിരിക്കുന്നവരെ അറിഞ്ഞു സഹായിക്കുവാനുള്ള മനോഭാവം വളർത്തുവാൻ ഇങ്ങനെയല്ലാതെ ചിലർക്കു സാധിക്കയില്ല.

ദുഃഖത്തിന്റെ അനുഭവം നമ്മെ ബാധിക്കുമ്പോൾ അതിന്റെ കാരണം ആരായുന്നതു കൊള്ളാം. പാപമാണ് കാരണമെങ്കിൽ അതിൽ നിന്ന് ഉടനെ മോചനം നേടണം. ദൈവത്തിന്റെ അറിവും അനുവാദവും കൂടാതെ യാതൊന്നും സംഭവിക്കുന്നില്ലെന്നുള്ള പരമാർത്ഥം നാം വിസ്മരിക്കരുതു്. അതുമാത്രമല്ല. നമ്മുടെ ശക്തിക്കപ്പുറമായ യാതൊന്നും സഹിക്കുവാൻ ദൈവം ആവശ്യപ്പെടുകയില്ലെന്നുള്ളതും തീർച്ചയാണ്. അതുകൊണ്ടു് എത്ര വലിയ ദുഃഖവും ദൈവത്തിന്റെ ദാനമെന്നവണ്ണം നാം സ്വീകരിക്കണം. അസഹ്യമെന്നു തോന്നുന്ന ദുഃഖത്തെ ദൈവതിരുനാമ മഹത്വത്തിനായി സഹിക്കുവാൻ ഇടവരുന്നതു് ഒരു പദവിയായി നാം ഗണിക്കണം. അങ്ങനെയുള്ള സഹനശക്തി മറ്റെന്തിനേക്കാളും കൂടുതലായി നമ്മെ ദൈവത്തോടു് അടുപ്പിക്കും. ലോകത്തിനു തരാൻ കഴിയാത്ത ഒരു സൗഭാഗ്യവും സന്തോഷവും അവിധത്തിൽ നമുക്കു ലഭിക്കുകയും ചെയ്യും. ദൈവത്തോടുകൂടി ദുഃഖങ്ങളെ എതിരിടുവാനും ദുഃഖങ്ങൾക്കിടയിൽ ദൈവിക സമാധാനം അനുഭവിക്കുവാനും ദൈവം നമ്മെ സഹായിക്കട്ടെ.


**THE NEW INDIA ASSURANCE CO., LTD.**

**(H. O. BOMBAY—Estd. 1919)**

The Largest Composite Insurance Company in the East with 32 years of sustained progress.

| | | |
|---|---|---|
| Fire Premium | Rs. | 2,23,00,000 |
| Marine Premium | ,, | 83,00,000 |
| Miscellaneous Premium | ,, | 58,00,000 |
| Life Premium | ,, | 3,85,00,000 |
| Life business in force exceed | ,, | 75,00,00,000 |
| Asset exceed | ,, | 24,11,00,000 |
| Total claims Paid over | ,, | 21,60,00,000 |

**LIFE FIRE MARINE ACCIDENT**

**Mr. A. D. Shroff (Chairman) Mr. J. R. D. Tata (Vice Chairman)**

Branches in South India:—

**Madras, Nellore, Bangalore, Trichy and Trivandrum.**

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹന്നാൻ. 1.—5' 14.

മനുഷ്യാവതാരം ചെയ്ത ദൈവപുത്രന്റെ മഹത്വം അല്പമായിട്ടെങ്കിലും കാണുവാൻ ശിഷ്യന്മാരിൽ മൂന്നുപേർക്കു സിദ്ധിച്ച അവസരത്തെ പററി നാം ചിലദിവസങ്ങൾക്കുമുമ്പ് ചിന്തിക്കുകയുണ്ടായി. ആ മഹത്വം ലോകം ഉണ്ടാകുന്നതിനുമുമ്പ് ദൈവപുത്രൻ പിതാവിനോടുകൂടെ അനുഭവിച്ചിരുന്ന മഹത്വം ആയിരുന്നു എന്നനുസ്മരിക്കുക. യേശുക്രിസ്തു കേവലം ഒരു പ്രവാചകനോ ഉപദേഷ്ടാവോ മാത്രമായിരുന്നില്ല. അവൻ സർവ്വലോകവും ഉണ്ടാകുന്നതിനുമുമ്പ് പിതാവിൽനിന്നുള്ള നിത്യപുത്രനത്രേ. ആദിയിൽ അതായതു് സ്ഥലകാലപരിമിതികൾക്കപ്പുറത്തുള്ള നിത്യലോകത്തിൽ ത്രിത്വത്തിന്റെ മഹത്വത്തിൽ പിതാവിനോടുകൂടെ അവൻ ഉണ്ടായിരുന്നു. അവൻ നിത്യമായ വചനവും ദൈവത്തിന്റെ ഹൃദയം തുറന്നുകാണിക്കുന്നവനുമത്രേ. മനുഷ്യാവതാരംമൂലം ദൈവത്തിന്റെ മറഞ്ഞിരുന്ന രഹസ്യങ്ങൾ അവൻ നമുക്ക് വെളിപ്പെടുത്തിത്തന്നു. മറുരൂപമലയിൽ ദൈവത്തിന്റെ മഹിമയാൽ മറുരൂപപ്പെട്ടുകാണപ്പെട്ട ക്രിസ്തു, ആണിപ്പാടുകളുള്ള കൈകളോടെ സ്വർഗ്ഗാരോഹണം ചെയ്ത ക്രിസ്തു, താൻ ആരാണെന്നു കാണുവാൻതക്കവണ്ണം നമ്മുടെ കണ്ണുകൾ തുറന്നുതരണമേ എന്നു നമുക്കു പ്രാർത്ഥിക്കാം

ചൊവ്വാ. മത്തായി. 12. 1—8.

കർത്താവും തന്നെ ചോദ്യം ചെയ്തവരും ശാബതാചരണത്തിൽ നിഷ്ഠയുള്ളവരായിരുന്നു. കർത്താവു് ആരാധനാർത്ഥം ദേവാലയത്തിലേക്കു പോകുകയായിരുന്നു. എങ്കിലും ശാബതിനെ ബന്ധിക്കുന്ന നിയമം കർത്താവു് ലംഘിച്ചു എന്ന ബോദ്ധ്യത്തോടുകൂടെയാണു് തന്നെ ചോദ്യം ചെയ്യുവാൻ പരീശന്മാർ മുതിർന്നതു്. ശാബത്ദിവസം ഏതെങ്കിലും ജോലി ചെയ്യുന്നതു് അവരുടെ നിയമപ്രകാരം കല്പനലംഘനമായിരുന്നു. യേശുതമ്പുരാൻ ആ നിയമത്തെ ചോദ്യം ചെയ്യുന്നില്ല. എന്നാ[ൽ] നിയമപരിപാലനത്തെക്കാൾ അ... ...കമായി സംരക്ഷിക്കപ്പെടേണ്ട ഒരു ...മാണു് മാനുഷികമായ ആ... ...ങ്ങൾ നിർവഹിക്കപ്പെടുക എന്നുള്ള... ഇന്നു് ഞായറാഴ്ച ദിവസം ക്രൈ... ...ായ നാമോരോരുത്തരും അനുഷ്ഠി... ...ജോലികൾ കർത്തൃദൃഷ്ടിയിൽ നീതീകരിക്കപ്പെടുമോ? അതോടൊപ്പം ശാരീരികമായ ആവശ്യനിർവ്വഹണത്തിന്റെ ബദ്ധപ്പാടിൽ ആത്മീകാവശ്യങ്ങൾ വിസ്മരിക്കുവാനിടയാകരുതെന്ന വസ്തുതയും താൻ പ്രത്യേകം അനുസ്മരിപ്പിക്കുന്നുണ്ടു്. "മനുഷ്യൻ അപ്പം കൊണ്ടുമാത്രമല്ല ജീവിക്കുന്നതു്" ആ തത്വത്തിന്മേലാണു് തന്റെ ജീവിതം അധിഷ്ഠിതമായിരുന്നതു്. ആ തത്വം നാം നമ്മുടെ ജീവിതത്തിൽ എത്രമാത്രം പരിപാലിക്കുന്നുണ്ടു്.

ബുധൻ. മത്തായി 9. 14—17.

"തോഴന്മാർ"—നമ്മുടെ കർത്താവിന്റെ ജീവിതവും താൻ അനുഭവിക്കേണ്ടിവന്ന കഷ്ടതകളും പ്രയാസങ്ങളും അനുസ്മരിക്കുന്നവർക്ക് തന്റെ ശിഷ്യന്മാരെ ഉദ്ദേശിച്ചു ഇവിടെ ഉപയോഗിച്ചിരിക്കുന്ന പദം അത്ഭുതമുളവാക്കുന്നതാണു്. എങ്കിലും തന്റെ സന്തോഷത്തിൽ പങ്കുകൊള്ളുന്ന ശിഷ്യന്മാരെന്ന നിലയിൽ മനോഹരമായ ഒരു പ്രയോഗമത്രെ അതു്. യോഹന്നാന്റെ ശിഷ്യന്മാരോടു് അനുഭാവപൂർവ്വമാണു താൻ വർത്തിച്ചതെങ്കിലും തന്റെ ശിഷ്യന്മാരുടെ ചര്യകളെ നീതീകരിച്ചുകൊണ്ടാണു്. മറുപടിനൽകിയതു്. ഉപവാസം തങ്ങളുടെ പാപത്തെ കുറിച്ചുള്ള ബോധത്തിൽ നിന്നു് സംജാതമാകുന്ന ഒരു ശിക്ഷണജീവിതമത്രേ. ദൈവത്തിന്റെ സ്നേഹവും സന്തോഷവും ക്ഷമയും കർത്താവിൽകൂടെ ഗ്രഹിക്കുവാൻ കഴിഞ്ഞ ശ്ലീഹന്മാർ തന്റെ സാന്നിദ്ധ്യത്തിൽ ഉപവസിക്കുവാൻ മറന്നുപോയെങ്കിൽ അതു് സ്വാഭാവികമായിരുന്നു. എന്നാൽ നാം എപ്പോഴും യേശുവിനോടുകൂടെയല്ല ജീവിക്കുന്നതു്. പാപഫലമായി തന്റെ സാന്നിദ്ധ്യബോധം നഷ്ടപ്പെട്ടു എന്നുവരും. ഉപവാസം പ്രയോജനശൂന്യമാണെന്നു് കർത്താവു് പറഞ്ഞില്ല. പാപത്തെക്കുറിച്ചുള്ള ശരിയായ പശ്ചാത്താപഫലമാണതെന്നുവരികിൽ അതു പ്രയോജനം ചെയ്കതന്നെ ചെയ്യും. നമ്മുടെ ക്രിസ്തീയ ജീവിതത്തിനു വിഘാതമായി തീർന്നേക്കാവുന്ന ഏതെങ്കിലും ഉല്ലാസങ്ങളോ സുഖിതങ്ങളോ നാം പുലർത്തുന്നുണ്ടോ?

വ്യാഴം. ലൂക്കോസ്. 19. 41—47.

ഭക്തനായ ഏതൊരു യഹൂദനും അഭിമാനപൂർവ്വം കരുതിയിരുന്ന ഒന്നാണു് യെരുശലേം. മതപരമായും രാഷ്ട്രീയമായും അതിനു് അവർ പരമപ്രാധാന്യം നൽകിയിരുന്നു. വിദൂരത്തുനിന്നു് അതിനെ സമീപിച്ച കർത്താവ് ദീർഘദർശന ദൃഷ്ടിയോടെ അതിനെ വീക്ഷിച്ചു. അർത്ഥഗർഭമായ പല പാരമ്പര്യങ്ങളാലും അതു് ആവരണം ചെയ്യപ്പെട്ടിരുന്നു. എങ്കിലും ചില സജീവ യാഥാർത്ഥ്യങ്ങൾ കാണുവാൻ അതിനു കണ്ണില്ലാതെ പോയി. യെരുശലേം തന്നെ നിഷേധിക്കുമെന്നും അങ്ങനെ സമാധാനത്തിനുള്ള മാർഗ്ഗം അതു് നഷ്ടപ്പെടുത്തുമെന്നും ഗ്രഹിക്കുവാൻ തനിക്കു കഴിഞ്ഞിരുന്നു. ആത്മീയമായ ഒരു പുതുജീവൻ കൂടാതെ അതിനൊരു ഭാവിയില്ലായിരുന്നു. ആ ജാതിയുടെ ആത്മീയ ജീവിതവീഴ്ചയും കാണേണ്ടിയിരുന്ന ദേവാലയപരിസരങ്ങളിൽ അഴിമതിയും അധർമ്മവും നടമാടുന്നതാണു് താൻ ദർശിച്ചതു്. ദൈവാരാധനയ്ക്കായി നിർമ്മിക്കപ്പെട്ട ദേവാലയം മഹാപുരോഹിതന്മാരുടെ മടിശീല വീർപ്പിക്കുന്നതിനുള്ള ഒരു വ്യാപാരകേന്ദ്രമായി രൂപാന്തരപ്പെട്ടിരുന്നു. അതു് അനുവദിക്കുവാൻ തനിക്കു കഴിഞ്ഞില്ല. അതിന്റെ ഫലമായിരുന്നു തന്റെ ദേവാലയ ശുദ്ധീകരണ സംരംഭം. അനീതിയെ നിഷ്കാസനം ചെയ്തിട്ടു് സത്യസ്വരൂപനായ താൻ ദൈവത്തിന്റെ സത്യം അവിടെ ഉൽഘോഷിച്ചു. ദൈവത്തിന്റെ ആലയത്തിൽ ദൈവവചനം ദൈവജനത്തോടു് താൻ പ്രസംഗിച്ചു. ദൈവത്തിന്റെ സഭ എല്ലാ മ്ലേച്ഛതകളിൽ നിന്നും പവിത്രീകരിക്കപ്പെട്ടു് ദൈവാത്മാവു് സഭയോടു പറയുന്നതു കേൾക്ക. ആ സാഹചര്യം ഉണ്ടാകണമെ എന്നു നമുക്കു പ്രാർത്ഥിക്കാം.

വെള്ളി. മത്തായി. 17. 14 - 20

കർത്താവിനു് ഈ ശക്തി എങ്ങിനെ ലഭിച്ചു. ശിഷ്യന്മാർക്കു് ആ ശക്തി ഇല്ലാതെ പോയതു് എന്തുകൊണ്ടു് തങ്ങളുടെ അശക്തതയ്ക്കു കാരണം ഏതാണ്ടു് രഹസ്യമായി അവർ ആരായുന്നുണ്ടു്. നമുക്കും അതുതന്നെ ആവശ്യമായിരിക്കാം. വിശ്വാസത്തിന്റെയും പ്രാർത്ഥനയുടെയും അഭാവമാണു അതിനു കാരണമെന്നു താൻ അവരെ മനസ്സിലാക്കി. ദൈവത്തിലുള്ള വിശ്വാസഫലമായി നമ്മിലും നമ്മിൽ കൂടെയും പ്രവർത്തിക്കുവാനുള്ള ഒരവസരം ലഭിക്കുന്നു. ഈ വിശ്വാസം നമുക്കുണ്ടായിരുന്നുവെങ്കിൽ അത്ഭുതകരമെന്നു് പ്രഥമദൃഷ്ട്യാ തോന്നുന്ന പലതും സാധിതപ്രായമായിത്തീരുമായിരുന്നു. ദൈവത്തിലുള്ള വിശ്വാസവും വിശ്വാസത്തോടുകൂടിയുള്ള പ്രാർത്ഥനയും ഭിഷഗ്വരന്മാരുടെ ദൃഷ്ടിയിൽ അസാദ്ധ്യമെന്നു് പരി-

# ക്രൈസ്തവവിദ്യാർത്ഥികളും ഞായറാഴ്ചയാചരണവും

(റവ. ഡീക്കൻ ഡാനിയേൽ എൻ വറുഗീസ്)

കഴിഞ്ഞ ഒരു ഞായറാഴ്ച കാലത്ത് ഏകദേശം 9 മണിയോടുകൂടി ഞാൻ എന്റെ ഒരു ക്രൈസ്തവസ്നേഹിതന്റെ മുറിയിൽ അവിചാരിതമായി ചെന്നുകയറി. തത്സമയം അയാൾ "ഫ്റാൻസിലെ വിപ്ലവ ചരിത്രം" വായിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് ഞാൻ കണ്ടത്. അയാൾ എം. എസ്സ് പഠിക്കുന്ന ഒരു വിദ്യാർത്ഥിയാണ്. ഫ്റാൻസിലെ വിപ്ലവം അയാൾക്കു പഠിക്കുവാനുള്ള ഒരു വിഷയവുമാണ്. ഞാൻ ചോദിച്ചു;–"മിസ്റ്റർ" കാലത്തെ വേദപുസ്തകം വായിച്ച് ഒന്നു പ്രാർത്ഥിക്കയെങ്കിലും ചെയ്തിട്ടാണോ പഠിക്കാനാരംഭിച്ചതു്? 'അതേ, വേദപുസ്തകംവായിച്ചു പ്രാർത്ഥിക്കാതെ ഒരു ദിവസവും ഞാൻ പഠിത്തമാരംഭിക്കയില്ല, അയാൾ മറുപടി പറഞ്ഞു. ശരി. താങ്കൾ എല്ലാദിവസവും കാലത്തെ വേദപുസ്തകവായന കഴിഞ്ഞു പ്രാർത്ഥിച്ചിട്ടാണൊ പഠിക്കുന്നതു്. ഇന്നു് ഒരു ഞായറാഴ്ചയല്ലേ. മററു ദിവസത്തേതിലും വിശേഷ വിധിയായി ഇന്നെന്തു ചെയ്തു? ഞാൻ വീണ്ടുംചോദിച്ചു.

അയാൾക്കു മൊഴിമുട്ടി. അപരാധബോധം മനസ്സിലാക്കിയെന്നു തോന്നുമാറു് ഒന്നു മന്ദഹസിക്കുക മാത്രം ചെയ്തു. ഏതായാലും നാം എല്ലാവരും ക്രിസ്ത്യാനികളല്ലേ, പൂർവ്വിക ക്രിസ്ത്യാനികളെന്നഭിമാനിക്കുന്നവരല്ലേ, എന്നു മാത്രം ചില വാക്കുകൾ അയാളുടെ ചിന്തയ്ക്കു വകതരപ്പിച്ചുകൊണ്ടു് യാത്ര പറഞ്ഞു് ഉടൻ തന്നെ ഞാൻ ആ മുറിയിൽനിന്നും ഇറങ്ങി.

അധികം അകലത്തല്ലാതെ വേറൊരു സ്നേഹിതന്റെ മുറിയിൽ ഞാൻ പ്രവേശിച്ചു. അയാളും ഒരു ക്രിസ്ത്യാനിയാണ്. ഞാൻ ചെന്നയുടൻ തന്നെ ലോഹ്യം പറഞ്ഞു് ഇരിക്കുവാൻ അയാൾ പറഞ്ഞു. ഞാൻ ഇരുന്നു. ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അയാൾ പറയുകയാണ്, "ഇന്നു നല്ലവണ്ണം പഠിക്കണമെന്നു നേരത്തെ പറ്റില്ലാൻ ഇട്ടതാണ്. പക്ഷേ പുസ്തകം എടുത്തിട്ടു പഠിക്കാൻ ഒരു mood (മനസ്സിനു സ്വൈരത) കിട്ടുന്നില്ല.

"നേരാണ്", ഞാൻ മറുപടിയായി പറഞ്ഞു. "ദൈവം ഒരു ഭയങ്കരനാണ് ഞായറാഴ്ചരാവിലെ വല്ലതും മൊന്നു പഠിക്കാമെന്നു വച്ചു് പുസ്തകമെടുത്താൽ അദ്ദേഹം മനസ്സിനു ഒരു സ്വൈരതയോ, ഏകാഗ്രതയോ തരികയില്ല."

ഞാൻപറഞ്ഞ വാചകത്തിലെ സാരം അയാൾക്കു മനസ്സിലായെന്നഭാവത്തിൽ എന്റെ സ്നേഹിതൻ ഒരു പുഞ്ചിരിയിട്ടു. ഏതായാലും ഒട്ടും താമസിയാതെ അവിടെനിന്നും ഞാനിറങ്ങി എന്റെ മുറിയിലെത്തി. ഒരു ഞായറാഴ്ച കാലത്തെ എന്റെ രണ്ടു സ്നേഹിതന്മാരിൽനിന്നും എനിക്കു ലഭിച്ച അനുഭവങ്ങളെപ്പററി ഞാൻ അല്പനേരം ചിന്തിച്ചു. അന്നേ ഞാൻ വിചാരിച്ചതാണ് ഇതു എന്റെ മററു ക്രൈസ്തവ സ്നേഹിതന്മാരെയും തീർച്ചയായും അറിയിക്കണമെന്നു്.

'ദൈവം ഇല്ലായെന്നു മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു." ഇന്നു ക്രൈസ്തവ വിദ്യാർത്ഥികളിലും ചിലർ ദൈവമില്ലായെന്നു, പറയുക ഒരു 'ഫാഷൻ' ആയിത്തീർന്നിട്ടുണ്ട്. തർക്കശാസ്ത്രപ്രകാരം ഈ രണ്ടു വാചകങ്ങളിൽനിന്നും നമുക്കനുമാനമായികിട്ടുന്നമൂന്നാമത്തെ വാചകം, അതുകൊണ്ടു അങ്ങനെ പറയുന്ന വിദ്യാർത്ഥികൾ മൂഢന്മാരാണ്, എന്നത്രേ. ഒരു പക്ഷേ എന്റെ ചില സ്നേഹിതന്മാർ എന്നെ എതിർത്തേക്കും. എന്നാലും എനിക്കു ഭയമില്ല. ഞാനും ഒരു കോളജ്ജു വിദ്യാർത്ഥിയായതുകൊണ്ടു എന്റെ ചില അനുഭവങ്ങൾ തുറന്നു പറയുകയാണ്.,

---

ഗണിക്കപ്പെട്ടിരുന്ന പലരോഗങ്ങളും സുഖപ്പെടുത്തുന്നതിനു ശക്തമായിട്ടുണ്ട് വിശ്വാസത്തോടു കൂടിയ പ്രാർത്ഥനയുടെ ഫലമായി ശാരീരികമായി മാത്രമല്ല ആത്മീയമായും സൗഖ്യം പ്രാപിക്കുവാൻ കഴിയുന്നതാണ്. പക്ഷെ അവയൊക്കെയും അപ്രാപ്യമായ കാര്യങ്ങളായിട്ടാണ് നമ്മിൽ പലരും വച്ചിരിക്കുന്നതു്.

ശനി. മത്തായി. 19. 16—22

ഭക്തനായ ഒരു യഹൂദനെന്ന നിലയിൽ ആരാധനയുടെയും സൽകൃത്യങ്ങളുടെയും ഭാവി പ്രതിഫലമെന്ന നിലയിൽ നിത്യജീവനെ പററി അവൻ ചിന്തിച്ചിരുന്നു. എന്നാൽ കർത്താവ് അവനിൽ സൂക്ഷിച്ചപ്പോൾ സമൃദ്ധമായ ജീവനു് അവനൊരു കുറവുള്ളതായി താൻ കണ്ടു. കല്പനകൾ ആചരിക്കുന്നതിൽ അവൻ നിഷ്ഠയുള്ളവനായിരുന്നു. അവനിൽ നിക്ഷിപ്തമായിരിക്കുന്ന വലിയ കഴിവുകളെ യേശുതമ്പുരാൻ ദർശിച്ചു. അവന്റെ ജീവിതം അർത്ഥസമ്പൂർണ്ണമാക്കുന്നതിനു് ഏതോ ഒന്നു കുറവുള്ളതായി കാണുവാൻ തനിക്കു കഴിഞ്ഞു. എന്നാൽ അതിലുമുപരിയായി ദൈവത്തിന്റെ സ്നേഹത്തിന്റെ കാരണം അവനെ സ്പർശിക്കേണ്ടതാവശ്യമായിരുന്നു. അതിനു മാത്രമേ ദൈവത്തിനു വേണ്ടിയുള്ള ദാഹം ശമിപ്പിക്കുവാൻ സാധ്യമാകൂ. അതിനു കർത്താവ് അവനു നൽകിയ ആജ്ഞ എന്നെ അനുഗമിക്കുക എന്നായിരുന്നു. തന്നിൽദൈവത്തിന്റെ സ്നേഹവും കൂട്ടായ്മയും താൻനമുക്കു നൽകുന്നു. താൻ ജീവിതത്തിനു് ഒരു ലക്ഷ്യവും ഉദ്ദേശവും പ്രദാനം ചെയ്യുകയും ചെയ്യുന്നു. ആ ലക്ഷ്യത്തോടും ഉദ്ദേശത്തോടും കൂടെയാണല്ലൊ നാം സൃഷ്ടിക്കപ്പെട്ടതു്. ദൈവംഎനിക്കു വേണ്ടി എത്രമാത്രം ചെയ്തു? തനിക്കുവേണ്ടി ഞാൻ എന്തുചെയ്യുന്നു?

**Punnathra Tile Works Kottayam.**
ETTUMANOOR A. O.
**പുന്നത്ര ഓട്ടു കമ്പനി**
മേൽത്തരം മേച്ചിലോടുകൾ മൂലയോടുകൾ, തറയോടുകൾ, കണ്ണാടിയോടുകൾ, പുകയോടുകൾ, ചുടുകട്ടകൾ, ഇഷ്ടികകൾ പൂച്ചട്ടികൾ
OUR SURKI POWDER A SPECIALITY.
For further partriculars please write to:
P. A. POONNEN, Palampadam, Kottayam. or The Manager, Punnathra Tile Works Ettumanoor A. O.

ഒരു ക്രിസ്ത്യാനിക്കു ദൈവമുണ്ട്. ക്രിസ്തുവിന്റെ പിൻഗാമികളെയാണ് ക്രിസ്ത്യാനികളെന്നു പറയുന്നതു്. ക്രിസ്തു ദൈവപുത്രനാണെന്നും ദൈവം തന്നെയാണെന്നും വിശ്വസിക്കുന്നതുകൊണ്ടാണ്, ആ ക്രിസ്തുവിനെ നാം അനുഗമിക്കുന്നതു്. അങ്ങനെയിരിക്കെ ക്രിസ്തു നമ്മോടു കല്പിച്ചിട്ടുള്ള ദൈവീകമായ പ്രമാണങ്ങളെ അതേപടി നിവർത്തിക്കപ്പെടുവാൻ നാം ബാദ്ധ്യസ്ഥരാണ്. അല്ലെങ്കിൽ അദ്ദേഹത്തിന്റെ പിൻഗാമികളെന്നു വിളിക്കപ്പെടുവാൻ നാം യോഗ്യരല്ല. ക്രിസ്തു പറയുന്നു ഞാനും പിതാവും ഒന്നാണെന്ന്. ആ പിതാവു നമ്മോട് ആറു ദിവസവും നീ വേല ചെയ്തിട്ട് ഏഴാമത്തെ ദിവസം സ്വസ്ഥമായിരിക്കുയെന്നാണ് കല്പിച്ചിരിക്കുന്നതു്. ഏഴാം ദിനം ശാബതു ദിനമാണ്. ശാബതിനെ ശുദ്ധീകരിക്കുയെന്നുള്ളതു ന്യായപ്രമാണ കല്പനയാണ്. ക്രിസ്ത്യാനികൾ ഞായറാഴ്ച ശാബതായി കൊണ്ടാടുന്നു. അതുകൊണ്ടു ഞായറാഴ്ച ദിവസം വിശുദ്ധമായി ആചരിക്കേണ്ടതു ഓരോ ക്രിസ്ത്യാനിയുടേയും കർത്തവ്യമാണ്. അതിനെ യഥാവിധി ആചരിക്കാത്തവൻ യഥാർത്ഥ ക്രിസ്ത്യാനിയല്ല. ഇങ്ങനെ നാം പരിഗണിക്കുമ്പോൾ ബോധശൂന്യരായി ഞായറാഴ്ചയെ ദുരുപയോഗപ്പെടുത്തുന്നവർ ക്രിസ്തീയതത്വത്തിൽ നിന്നും അകന്നുപോകയല്ലേ ചെയ്യുന്നതു്.

ഒരു മനുഷ്യനു മാനസികമായും ശാരീരികമായും, ആത്മീകമായുമുള്ള വളർച്ചയാണാവശ്യമായുള്ളതു്. ഇതിൽ മാനസികമായുള്ള വളർച്ചയ്ക്കു നമ്മുടെ വിദ്യാഭ്യാസവും, മററു നാനാവിധേനയുള്ള വിജ്ഞാന ലബ്ധിയും നമ്മെ സഹായിക്കുന്നു. ശാരീരികമായ വളർച്ചയ്ക്കു നാം ആഹാരം കഴിക്കുന്നു. പക്ഷെ ആത്മീകമായ വളർച്ചയ്ക്കു നാം എന്തു ചെയ്യുന്നു?. കർത്താവിനെപ്പററി പഠിക്കുകയും, ചിന്തിക്കുകയും, കർത്താവിനെ അനുഭവിക്കയും മററും ചെയ്യുകയാണ് ഇതിനാവശ്യമായുള്ളതു്. ഇതിനുവേണ്ടിയാണു ശാബതുദിനം പ്രത്യേകമായി വേർതിരിക്കപ്പെട്ടിരിക്കുന്നതു്. ഞായറാഴ്ച ദിവസങ്ങളിൽ വി. ആ...ധനകൾ നിർവഹിക്കപ്പെടുന്നതും, ...ണ്ടേസ്കൂൾ നടത്തുന്നതും മററും ക്രി...നികളുടെ ആത്മീക നിറവിനു ...ണ്ടിയാണ്. പെറിക്കുത്തുകൾക്കും, ...മാകൾക്കും വിനോദകളികൾ ...ദ്യപാനത്തിനും, മററു ലോകപ്ര...ള്ള നൈമിഷിക സുഖാനുഭോഗ... വേണ്ടിയും ആ പരിശുദ്ധ ദിനത്തെ വിനിയോഗിക്കുന്നെങ്കിൽ, നമ്മുടെ ആത്മീകവളർച്ച അസാദ്ധ്യമാക്കിത്തീർക്കുന്നുവെന്നുമാത്രമല്ലാ, കല്പിക്കപ്പെട്ടിട്ടുള്ള കല്പനയ്ക്കു വിരുദ്ധമായി പ്രവർത്തിച്ച് മഹാപാപംവരുത്തിവയ്ക്കുക കൂടിയല്ലേ നാം ചെയ്യുന്നതു്?.

എനിക്ക് ഒരു കോളജ് അദ്ധ്യാപകനെയറിയാം. ഒരു സുറിയാനി ക്രിസ്ത്യാനിയാണ്. മാർത്തോമ്മാ ശ്ലീഹായുടെകാലംമുതൽ പാരമ്പര്യമുള്ള ക്രിസ്ത്യാനികളാണു തന്റെ കുടുംബക്കാരെന്ന് അദ്ദേഹം പലപ്പോഴും പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്. എല്ലാ ഞായറാഴ്ച ദിവസത്തെയും അദ്ദേഹത്തിന്റെ രാവിലത്തെ പരിപാടി, കിഴക്കോട്ടു തിരിഞ്ഞുനിന്ന് ഒന്നു കുരിശുവരയ്ക്കുകപോലും ചെയ്യാതെ, സിനിമാ കാണാൻ പോകയാണ്. സിനിമാ കഴിഞ്ഞു വന്നിരുന്നു താൻ കണ്ട പടത്തിലെ കഥാപാത്രങ്ങളെപ്പററി അഭിമാനപൂർവം വിസ്തരിക്കുന്നതു കേട്ടാൽ സിനിമാസംബന്ധമായി ഒരു ഡോക്ടർ ബിരുദം നൽകിയാലും തരക്കേടില്ലെന്ന് തോന്നിപ്പോകാറുണ്ട്. ഞായറാഴ്ച പള്ളിയിൽ പോകുന്നപതിവു് അദ്ദേഹത്തിനു് വളരെ ചുരുക്കമാണ്. ഞാനോർക്കുന്നു, ഒരു ഞായറാഴ്ച ഞാൻ അദ്ദേഹത്തെ പള്ളിയിൽ പോകാനായി വിളിച്ചു. പക്ഷേ തലവേദനയാണെന്നു പറഞ്ഞു് ആൾ ഒഴിഞ്ഞുമാറി. ഏതായാലും ഞാൻ പള്ളിയിൽനിന്നും മടങ്ങിവന്നു തലവേദനക്കാരനു് എങ്ങനെയിരിക്കുന്നുവെന്നു് അറിയാനായി ചെന്നപ്പോൾ, അദ്ദേഹം Netunes Daughter എന്ന സിനിമാ കാണാനായി പോയിരിക്കുന്നതായിട്ടാണ് ഞാനറിഞ്ഞതു്. അദ്ദേഹം കോളജിൽ വേദപാഠം പഠിപ്പിക്കുന്ന ഒരു അദ്ധ്യാപകൻകൂടിയാണ്. ക്രിസ്തീയമായ യാതൊരു ജീവിതവുമില്ലാതെ, പരിശുദ്ധങ്ങളായ ദിവസങ്ങളെപ്പോലും മലീമസമാക്കിക്കളയുന്ന ആ അദ്ധ്യാപകശ്രേഷ്ഠന്റെ വേദപാഠം പഠിപ്പിക്കൽ എത്രമാത്രം ആത്മാർത്ഥതയുള്ളതായിരിക്കുമെന്നാണു ഞാൻ സന്ദേഹിക്കുന്നതു്. അദ്ദേഹത്തെപ്പററി സ്മരിക്കുമ്പോൾ പരീശന്മാരുടെയും ശാസ്ത്രിമാരുടെയും കാര്യമാണ് എന്റെ സ്മൃതിമണ്ഡലത്തിൽ ഉയർന്നുവരുന്നതു്. "ഈ ജനം അധരംകൊണ്ടു് എന്നെ ബഹുമാനിക്കുന്നു, എങ്കിലും അവരുടെ ഹൃദയം എങ്കൽനിന്നും ദൂരത്തു് അകന്നിരിക്കുന്നു. മാനുഷ്യകല്പനകളായ ഉപദേശങ്ങളെ അവർ ഉപദേശിക്കുന്നതുകൊണ്ടു് എന്നെ വ്യർത്ഥമായി ഭജിക്കുന്നു" (മർക്കോസ് 7:7)

ഇനിയും വേറൊരു കൂട്ടം ആളുകൾ ഉണ്ട്. തിങ്കളാഴ്ച മുതൽ ശനിയാഴ്ച വരെയും അവർക്കു പഠിക്കുവാനുള്ള പാഠങ്ങൾ പഠിക്കും. ശനിയാഴ്ച രാത്രിയിൽ സിനിമാ കാണാനോ, മദ്യപാനത്തിനോ പോകും. ഞായറാഴ്ച മുഴുവൻ ചീട്ടുകളിയാണ്. ഞായറാഴ്ച ചീട്ടു കളിക്കുന്നതു ശരിയാണോ മിസ്റ്റർ എന്നു ചോദിച്ചാൽ, ആഴ്ചയിൽ ഒരു ദിവസമെങ്കിലും മനസ്സിനു് ഒരു ഉല്ലാസം വേണ്ടേ, ഒരു വിശ്രമം വേണ്ടേ എന്നായിരിക്കും അയാളുടെ മറുപടി. പക്ഷെ ആ അജ്ഞൻ അറിയുന്നില്ല അവന്റെ ലൗകികങ്ങളായ ഉല്ലാസങ്ങൾക്കുവേണ്ടിയുള്ള ദിവസമല്ലാ അതെന്നു്. ഇക്കൂട്ടരോടു വി. പൗലോസ് ശ്ലീഹാ പറയുന്നതു് ഇപ്രകാരമാണ് "ഈ ലോകത്തിനു് അനുരൂപമാകാ


# THE SWADESI BANK LTD.,

H. O. PATHANAMTHITTA.

*Branches:* **Adoor, Chengannoor, Edathua, Konni, Mavelikara, Pandalam, Pathanamthitta, Pathanapuram, Punalur, Thiruvella.**

**INVEST IN OUR SILVER JUBILEE SAVINGS CERTIFICATES.**
**ALL KINDS OF BANKING BUSINESS TRANSACTED,**
**PROMPT AND EFFICIENT SERVICES ASSURED.**

Sri. E. John Philipose. Chairman.

Sri. V. Y. Mathew, B. A. (Hons.) Mg. Director.

Licence NO. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

(5-ാം പേജിൽനിന്നു തുടർച്ച)

പിന്തുണ മനസ്സിലാക്കാമല്ലോ. ഈ ഭൂമി മുഴുവൻ ഇൻഡ്യാക്കാരനു് ലഭിക്കുന്നതാണു്. വ്യക്തികൾ അവരുടെ സമ്പത്തു് നിർബന്ധം കൂടാതെ സംഭാവന ചെയ്തു എന്നു എഴുതിയിട്ടുണ്ടു്. സ്വതന്ത്രഭാരതത്തിലെ ഈ പരീക്ഷാർത്ഥമുള്ള പദ്ധതി മനുഷ്യചരിത്രത്തിലെ ഏററവും ഉന്നതമായ ഒരു വിപ്ലവമായി നിലനിൽക്കുന്നതാണു്. ജനങ്ങളുടെ ധാർമ്മികമായ ഒരു ഉത്തരവാദിത്വത്തെ അതു് ഉണർത്തുകയും ചെയ്യുന്നു.

തിരുവിതാംകൂറിലെ രണ്ടു് മെത്രാപ്പോലീത്തന്മാരും മാർത്തോമ്മാസഭയിലെ എല്ലാതിരുമേനിമാരും ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്താമാരും മധ്യതിരുവിതാംകൂർ ബിഷപ്പു തിരുമേനിയും ഈ ഭൂദാനയജ്ഞത്തെ അനുകൂലിച്ചു കൊണ്ടു പ്രസ്താവനകൾ പുറപ്പെടുവിച്ചിട്ടുള്ളതു് ശുഭോദർക്കമത്രെ. സ്വമേധാദാനമനോഭാവം സഭാംഗങ്ങളിൽ കൈവളർത്താൻ സാധിക്കുന്നതാണു്. കേരളത്തിലെ ക്രിസ്ത്യാനികൾ ഈ പ്രസ്ഥാനത്തെ കൈതുറന്നു പ്രോൽസാഹിപ്പിക്കുമെന്നു ഞാൻ കരുതുന്നു. ഇതു ശാന്തമായ ഒരു വിപ്ലവമത്രെ.

ദൈവരാജ്യമാണു് മനുഷ്യപ്രശ്നങ്ങൾക്കു് സമ്പൂർണ്ണമായ മറുപടിയെങ്കിൽ ഓരോ വ്യക്തികളിലും അതാരംഭിക്കും. വീണ്ടും വീണ്ടും ജനിക്കുന്നില്ലായെങ്കിൽ സ്വർഗ്ഗരാജ്യം കാണുകയില്ലാ എന്നു യേശുക്രിസ്തു പറയുന്നു. ഒരു നവലോകം സംവിധാനം ചെയ്യുന്നതിൽ ഭാഗഭാക്കാകുക എത്ര ഭാഗ്യം. സ്വർഗ്ഗരാജ്യസ്ഥാപനത്തിനു് ദൈവത്തോടു ചേർന്നു പ്രവർത്തിക്കുക. ക്രിസ്തുവിനു മാത്രമെ വ്യക്തികളെ ഉയർത്തുന്നതിനും സമൂഹത്തെ ഉദ്ധരിക്കുന്നതിനും സാധിക്കൂ. ക്രിസ്തീയമാർഗ്ഗം വർഗ്ഗരഹിത വിപ്ലവമത്രെ.—ഒരു നവീന ഭാരതം ഉടലെടുക്കുന്നതിൽ ക്രിസ്ത്യാനി സമ്പൂർണ്ണമായി സഹകരിക്കുക.

---

...തെ നന്മയും, പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്നു തിരിച്ചറിയേണ്ടതിനു് മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ" (റോമർ 12 2)

ഒരു ക്രിസ്ത്യൻ കോളജ് ഹോസ്റ്റലിലെ ക്രിസ്ത്യൻവാർഡൻ, ആ ഹോസ്റ്റലിലെ കുട്ടികളുടെ ഏകോപിച്ചുള്ള ഒരു വിനോദസഞ്ചാര (Excursion) പരിപാടി ഒരു ഞായറാഴ്ച നടത്തുന്നതിനു നിശ്ചയിച്ചു. ഒരു ക്രിസ്ത്യൻ വിദ്യാർത്ഥി അതിനെ എതിർത്തു. അയാൾ വാർഡനോടു്, 'സർ, ഞായറാഴ്ച വിനോദസവാരിക്കു പോകുന്നതിനെ ഞാൻ പ്രതിഷേധിക്കുന്നു, ഞായറാഴ്ച ദിവസം അപ്രകാരമുള്ള കാര്യങ്ങൾക്കു വിനിയോഗിക്കുന്നതു് ക്രിസ്തീയ ചട്ടവിരോധമാണു്', എന്നു പറഞ്ഞു. പക്ഷേ ഈ വിദ്യാർത്ഥി അടുത്ത ഞായറാഴ്ച രാവിലെ പന്തുകളിക്കുന്നകാഴ്ചയാണു് ഞാൻ കണ്ടതു്. ചട്ടത്തെ ലംഘിക്കുന്നതിനൊരുങ്ങിയ വാർഡനോ, ചട്ടത്തിനുവേണ്ടി വാദിച്ച വിദ്യാർത്ഥിയോ ആരാണു ചട്ടലംഘനക്കാരനെന്നു നിങ്ങൾ തന്നെ വിധിച്ചു കൊള്ളുക.

ശനിയാഴ്ച വൈകിട്ടു മുതൽ ഞായറാഴ്ച വൈകിട്ടുവരെ പാഠപുസ്തകങ്ങൾ പഠിക്കാത്തവിദ്യാർത്ഥികളുണ്ടു്. പക്ഷേ പഠിക്കുന്നതു മാത്രമേ പാപമായുള്ളു എന്നു തോന്നിക്കുമാറു് ഇക്കൂട്ടർ ഈ സമയങ്ങൾ അസന്മാർഗ്ഗികമായ സംഭാഷണങ്ങൾക്കും, വെറിക്കൂത്തുകൾക്കുംവേണ്ടി ചെലവഴിക്കുന്നതും നമുക്കു കാണാവുന്നതാണു്. ഇവരുടെ ഞായറാഴ്ച ആചരണത്തിൻെറ പവിത്രത വളരെ വിചിത്രമല്ലേ?

(തുടരും)

## ക്രൈസ്തവലോകവാർത്തകൾ

### ലബനോൻ

അറബി[illegible] ക്രിസ്തുവർക്കുകൂടുതലുള്ള ഒരു രാജ്യമാണു് ലബനോൻ. അവിടത്തെ രാഷ്ട്രീയജീവിതം വിവിധസമുദായസംഘടനകളെ ആശ്രയിച്ചാണിരിക്കുന്നതു്. മതസംഘടനകളെ പ്രതിനിധാനം ചെയ്യുന്ന വിധത്തിലാണു് നിയോജകമണ്ഡലങ്ങൾ തന്നെ തിരിച്ചിട്ടുള്ളതു്. പാരമ്പര്യാനുസരണം ലബനോസ് പ്രസിഡണ്ടു് ഒരു ക്രൈസ്തവനും, പ്രധാനമന്ത്രി ഒരു മുസ്ലീമും ആയിരിക്കണം.

### ബൈബിൾപരിഭാഷ.

ജപ്പാനിലെ ഒരു മുൻപ്രധാനമന്ത്രിയായ മി. ടെററ്സുകട്ടയാമ പുതിയ നിയമത്തിലെ ചിലഭാഗങ്ങൾ ജപ്പാൻ ഭാഷയിലേക്കു തർജ്ജമ ചെയ്തിരിക്കുന്നു. 350 പേജുകളുള്ള ഈ പുസ്തകത്തിൽ നാലു സുവിശേഷങ്ങളും, വി: പൗലൂസിൻെറ ലേഖനങ്ങളും ഉൾപ്പെടുന്നു. ക്രിസ്തുമതത്തെപ്പററി അറിഞ്ഞുകൂടാത്ത ജപ്പാൻകാരെ ഉദ്ദേശിച്ചാണു് ഈ പുസ്തകം തർജ്ജമ ചെയ്തിരിക്കുന്നതു്. ജപ്പാനിലെ പ്രഥമക്രൈസ്തവ പ്രധാനമന്ത്രിയായ ഇദ്ദേഹം 1947 മെയ് മുതൽ 1948 ഫെബ്രുവരി വരെ രാജ്യം ഭരിച്ചു.

THE BANK OF NEW INDIA Ltd.

H. O. TRIVANDRUM

BOARD OF DIRECTORS:

Sri. K. George B. A., Trivandrum (Chairman)
" E. J. Philipose B. A. B L. Trivandrum.
" N. O. Inasu, Trichur.
" P. C. Kurian M. A. B. L., Madras.
" C. J. John B. A. Kottayam.
" P. T. Varughese, Perumpavoor.
" P. K. Chacko, Alwaye.

K. E. CHERIAN,
General Maneger.

Printed and Published by N. M. Abraham B. A. At the Malayala Manorama Press, Kot[tayam]